# THE CHURCH WEEKLY

Vol. VII | SUNDAY 7th JUNE 1953 | PRICE 2 ANNAS PER COPY | NO. 22


## THIRD WORLD CONFERENCE ON FAITH AND ORDER

**Faith and order and the Second Assembly of the World Council of Churches**

(By Dr. W. A. Visser't Hooft)

II

**4) Basic agreements which we have reached**

Now in order to determine what that subject should be, it is useful to state as briefly as possible what are some of the basic agreements which we have reached in the course of our ecumenical discussions of the last years and what are the points which need to be clarified. If we take the first Assembly our starting point, we must say that Assembly was not so very significant in what it had to *say* about the nature of our unity, but very significant in that it created a new *fact*, a new situation namely that the Churches in and through the World Council entered into what the Amsterdam message called a covenant, a fellowship of a permanent character. As so often in the history of the Church the spiritual fact preceded the theological reflection. For at that time it was only dimly perceived just what the new fact meant.

Amsterdam echoed the absolutely fundamental conviction which Soderblom had already stated in the twenties and for which Temple found such a clear formulation at Edinburgh (1937) namely that "we could not seek union if we did not already possess unity. Those who have nothing in common do not deplore their estrangement. It is because we are one in allegiance to one Lord that we seek and hope for the way of manifesting that unity in our witness to Him before the world. ,.........It is only by coming closer to Him that we come closer to one another." It seems almost an echo of Temple's words when the Amsterdam message affirms: "When we draw closer to Christ we draw more closely together". But while we declared that we had found a measure of real unity we did not say what the nature of that unity was and how it was related to our denominational loyalties and convictions.

At Toronto two years later we tried to go a step further by explaining to ourselves and to others that the relationship in and through the World Council does not mean a general ecclesiastical relativism, that the Council does *not* force the churches into any compromises, that every Church which is ready to enter into relations of conversation and cooperation with other Churches on the World Council basis can do so without prejudice to its understanding of its own nature. And we stated positively that we are a body which seeks to prepare the way for manifest, tangible unity, because that is clearly what the New Testament understands by unity. That, on the other hand, we did not have any preconceived idea as to the form which such unity should take.

But once again we did not have much to say about that other related question: what then is the nature of the unity we have already found in our togetherness?

A third important development was the discussions in Rolle and in Willingen on "Missions and Unity". For it made explicit that the seeking for unity cannot mean a withdrawal into church-centredness, but is an indispensable part of the accomplishment of the witnessing task of the Church in and to the world. Willingen put this very forcefully: 'Division in the Church distorts its witness, frustrates its mission, and contradicts its own nature. If the Church is to demonstrate the Gospel in its life as well as in its preaching, it must manifest to the world the power of God to break down all barriers and to establish the Church's unity in Christ". And again: "We believe that through the ecumenical movement God is drawing His people together in order that He may enable us to discern yet more clearly the contradictions in our message and the barriers to unity which are also hindrances to effective witness in a divided world. We can no longer be content to accept our divisions as normal". But once again there remains the unanswered question: what then is our situation to-day, what is the significance of the unity, however incomplete it may be; which has already been given to us?

**5) Further clarification needed**

This then is the question which arises most sharply in the present ecumenical situation: How can we do full justice to the two apparently contradictory aspects of our present condition namely that there is a unity in Christ which has been and is being given to us and that we are at the same time still divided from each other? It is clear that *both* aspects are important. It does not help to denie the exist-

ence of one of the two sides of the dialectical situation. To talk as some do of the "World Church" as if it existed as a historical reality to-day is utterly misleading and is to minimise the seriousness of our theological divisions, of our separateness in worship and sacrament, of our organisational self-centredness. On the other hand to talk as if we lived still in an era of complete denominational isolationism, is to forget that in our day and generation for large numbers of Christians something of the reality of the Church Universal has become manifest as the Churches have spoken, acted and lived together.

Our task is then to speak adequately about that intermediate situation in which while having a real unity we have not that greater unity which we believe the Lord desires us to have. In other words we need a theology of the abnormal situation in which we are to-day. The reason why we have not yet been able to think and speak more clearly about these matters is surely that we have clung too exclusively to accepted categories of thought. Thus what we did in Toronto (and what we had to do at that time) was to relate the fact of the World Council to the existing ecclesiologies of the various Churches. We sought to answer the question: how can a Church justify its membership in the World Council of Churches in terms of the traditional ecclesiological convictions of the different confessions? It was necessary to ask and to answer that question. But now we have to ask the next and even more difficult question: how can we give adequate expression to the spiritual reality which exists in the ecumenical movement? And that question cannot be answered in terms of ecclesiologies which do not take any account of even the possibiliiy of such of thing as the the ecuminical movement. That question can only be answered as we do a great deal of fresh thinking.

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്ക് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്ക് | | 3 | 0 | 0 |
| ഒററപ്രതിക്ക് | | 0 | 2 | 0 |

## സ്വീകരണവും അനുമോദനവും

(ഫാദർ. ഡേവിഡ് പയ്യമ്പള്ളിൽ)

മലങ്കരസുറിയാനി സഭയുടെ ബഹുമുഖങ്ങളായ പുരോഗതിയെ ലാക്കാക്കി പുതുതായി വാഴിക്കപ്പെട്ട അഭിവന്ദ്യ മെത്രാപ്പോലീത്തന്മാർക്കു പല ഇടവകകളിൽനിന്നും സ്വീകരണങ്ങളും അനുമോദനങ്ങളും, ആർഭാടപൂർവ്വം ലഭിച്ചുകൊണ്ടിരിക്കുന്നതു സന്തോഷപ്രദമാണ്. മലങ്കരസഭയുടെ ഭദ്രാസന ഇടവകകൾ ഇന്നു ശരിയായ ഭരണക്ഷമതയുടെ അഭാവം മൂലം പ്രവർത്തനപരമായി വളരെ താഴ്ന്നപടിയിലാണ്. ഇമ്മാതിരിയുള്ള പ്രയാസങ്ങളെ അതിജീവിച്ച് ഇടവകഭരണം സുശക്തമാക്കുന്നതിനും, ആധുനിക ക്രൈസ്തവസഭാകാര്യങ്ങളിൽ വ്യാപൃതരായി സഭാംഗങ്ങളുടെയും, സഭയുടെയും ആദ്ധ്യാത്മികവും, ഭൗതികവുമായ ഉന്നതിക്കുവേണ്ടി ശ്രമിക്കുന്നതിനും, ജനങ്ങൾക്കു സമർത്ഥമായ നേതൃത്വം കൊടുക്കുന്നതിനും ഈ തിരുമേനിമാർക്കു സമയവും സാവകാശവും ആവശ്യമാണ്. അതിനു അന്തരാത്മ പ്രചോദിതമായ ആത്മാർത്ഥസഹകരണവും സ്നേഹവുമാണാവശ്യം. അല്ലാതെ നൈമിഷികവും, വികാരപരവുമായ ഇളക്കങ്ങളോ, ആർപ്പുവിളികളോ, ആവശ്യമില്ല. സഭോദ്ധാരകത്വം ഉണ്ടാക്കിയിട്ടുള്ള നവീന പദ്ധതികൾ വിജയപ്രദമായി പ്രയോഗത്തിൽ വരുത്തുന്നതിനു അഭിനവതിരുമേനിമാർക്കു സാധിക്കുമെന്നാണു ജനങ്ങളുടെ പ്രതീക്ഷയും, പ്രാർത്ഥനയും, ഇതു സഫലമാകണമെങ്കിൽ ശ്രമകരമായ പരിപാടികളും സമയവും ആവശ്യമാണ്. തന്നിമിത്തം ഓരോ ഇടവകക്കാരും പ്രത്യേക സ്വീകരസംരംഭങ്ങളിൽ ഏർപ്പെട്ടു അവരുടെയും, അഭിവന്ദ്യതിരുമേനിമാരുടെയും വിലയേറിയ സമയസൗകര്യങ്ങളെ പലവഴിക്കുമെങ്കിൽ അതു വ്യർത്ഥവും, അനുചിതവുമായിരിക്കും. അതിനാൽ അതാതു ഭദ്രാസന ഇടവകകൾ പൊതുവായി സ്വീകരണം കൊടുക്കുന്നതാണ് ഉചിതവും ഉത്തമവും സഭയുടെ ഭാവിക്കുവേണ്ടി പ്രവർത്തിക്കേണ്ട തിരുമേനിമാരുടെ സമയത്തിന്റെയും കഴിവുകളുടെയും മുൻപിൽ പൊതുജനങ്ങളും പട്ടക്കാരും വിലങ്ങടിച്ചു നിൽക്കാതെ അവരുടെ ബലിഷ്ഠങ്ങളായ സഹകരണാസ്ത്രങ്ങൾ ലോഭമെന്യേ നീട്ടണമെന്നഭ്യർത്ഥിക്കുന്നു

# സ്ളീബായുടെ ദാസന്മാർ

## 1128 ഇരുപത്തിയൊമ്പതാം വാർഷിക റിപ്പോർട്ട്

സ്ളീബാദാസ സമൂഹത്തിന്റെ വാർഷികറിപ്പോർട്ടിന്റെ സംഗ്രഹം താഴെ ചേർക്കുന്നു.

മലങ്കരയുള്ള കാതോലികവും അപ്പസ്തോലികവുമായ ഓർത്തഡോക്സ് സുറിയാനി സഭ വകയായി 1100--ാമാണ്ട സ്ളീബാപ്പെരുന്നാളിൽ ആണ് അബ്ദേദ് സ്ളീബൊ എന്ന ഈ മിഷ്യനറി സമൂഹം സ്ഥാപിതമായത്. ഇതിനെ 29 വർഷം കാത്തു രക്ഷിച്ച സർവശക്തനായ കരുണയുള്ള ദൈവത്തെ ആദ്യമായി സ്തോത്രം ചെയ്യുന്നു. കഴിഞ്ഞ കൊല്ലത്തെ വാർഷികോത്സവം സ്ളീബാപ്പെരുന്നാളിൽ മാവേലിക്കരപ്പള്ളിയിൽ വച്ചു മാർ ഔഗേൻ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിലാണു കൊണ്ടാടിയതു്. പ്രത്യേക പ്രാർത്ഥനയും വേദപുസ്തകവായനയും "ഭ്രവിലശേഷം" എന്ന പാട്ടും റിപ്പോർട്ടുവായനയും കഴിഞ്ഞു് തെങ്ങുംതോട്ടത്തിൽ അബ്രഹാം കോറെപ്പിസ്കോപ്പാ ബി. ഏ. എൽ. ടി. മാസ്റ്റർ ഓഫ് സേക്രഡ് തിയോളജി എം. വി. ജോർജ് ശെമ്മാശൻ എം.ഏ. ബി.ഡി; ആലപ്പുഴ ഡിസ്ട്രിക്ട് ജഡ്ജി കെ. കോരതു ബി.ഏ.ബി.എൽ, മാമ്മലശ്ശേരി ആനിത്തോട്ടം മർക്കോസ് എം.ഏ.എൽ.എൽ.ഡി, എന്നിവർ ഭംഗിയായി പ്രസംഗിച്ചു. ഒടുവിൽ പട്ടണത്തിൽക്കൂടി ബാൻറുമേളത്തോടുകൂടിയ ഒരു വമ്പിച്ച ഘോഷയാത്രയും ഉണ്ടായിരുന്നു. സമൂഹാംഗങ്ങൾക്കു മാത്രമുള്ള മൂന്നു ദിവസത്തെ ധ്യാനവും ക്ലാസ്സുകളും കഴിഞ്ഞു സുവിശേഷകന്മാർ അവരവരുടെ പ്രദേശങ്ങളിലേക്കു പോയി, തീഷ്ണതയോടെ സുവിശേഷജോലിയിൽ ഏർപ്പെട്ടിരുന്നു. വലിയ നോമ്പിന്റെ ആരംഭത്തിൽ പതിവുള്ള അഞ്ചു ദിവസത്തെ ധ്യാനവും ഇംഗ്ലീഷ്, സുറിയാനി, വേദജ്ഞാനം എന്നീ വിഷയങ്ങളിലുള്ള പരീക്ഷയും, കർമ്മേൽദയറായിൽവച്ചു നടത്തപ്പെട്ടു.

പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രോഗ്രാം അനുസരിച്ചു ഞങ്ങളുടെ സന്തോഷവും കിരീടവുമായ പ്രിയപ്പെട്ട പുതുക്രിസ്ത്യാനി സംഘങ്ങളെ കണ്ടു പതിവുപോലെ ഉപദേശംകൊടുത്തു് ഉണർത്തുകയും, വിധവകൾക്കും കുരുടർക്കും അനാഥർക്കും ഓരോ വസ്ത്രം കൊടുക്കുകയും ചെയ്യുന്നതിനു വേനൽക്കു് എല്ലാ വേലസ്ഥലങ്ങളിലേക്കുമുള്ള സുവിശേഷ യാത്ര വിജയകരമായി നടന്നു. ഇന്ത്യയിൽ ഇതുവരെ സമൂഹം 19450 പുറജാതിക്കാരെ സഭയിലേക്കു ചേർത്തിട്ടുണ്ടു്. ഇക്കൊല്ലം 176 പേരാണു ചേർന്നിട്ടുള്ളതു്. പുതുക്രിസ്ത്യാൻ സ്കൂൾകുട്ടികൾ ആയിരത്തിലധികമുണ്ടു്. ഇംഗ്ലീഷ് സ്കൂളുകളിൽ പഠിക്കുന്നവർക്കു ഞങ്ങൾ സഹായധനം കൊടുക്കുന്നു. ഞങ്ങൾ ചെന്നു വേലചെയ്യണമെന്നു ആഗ്രഹിക്കുന്ന ഇടവകക്കാർ ആ വിവരം ഞങ്ങളെ അറിയിക്കേണ്ടതാണു്.

വിപുലമായി കോടിക്കണക്കിനു ജനമുള്ള കിഴക്കൻ ഓർത്തഡോക്സ് സഭകളിൽപ്പെട്ടതാണു് മലങ്കര സുറിയാനിസഭ. ഓർത്തഡോക്സ് എന്നു വച്ചാൽ ത്രീസയ്ശുബഹൊ, right glory സ്തുതി ചൊല്ലപ്പെട്ട എന്നാണു് അർത്ഥം. We are the people who rightly glorify God. സ്തുതി ചൊല്ലപ്പെട്ട നമ്മുടെ സഭയ്ക്കു നവീകരണ വിശ്വാസങ്ങളോടും റോമൻവിശ്വാസങ്ങളോടും യോജിക്കുവാൻ നിവൃത്തിയില്ല, വിശുദ്ധ കുർബാന പാപമോചനത്തിനായും നിത്യജീവനായുമുള്ള തിരുശരീര രക്തങ്ങളും ബലിയുമാണെന്നും മിശിഹായോടുകൂടി ഉയരത്തിൽ വാഴുന്ന ദൈവമാതാവായ അനുഗ്രഹിക്കപ്പെട്ട കന്യകയുടെയും പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥപ്രാർത്ഥന വിശ്വാസികളായ മരിച്ചുപോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന എന്നിവ അത്യാവശ്യമാണെന്നും നാം വിശ്വസിക്കുന്നു.

„Whatever may have been the abuses of the Middle Ages, the drastic action of the Reformers was a serious mistake, and now in many Protestant communions, a slow process of return to the teaching and practice of the Early Church is taking place" എന്നു കിഴക്കൻ തത്വജ്ഞാനിയായ നിക്കോളസ് സർനോവ് പറയുന്നു, ആംഗ്ലിക്കൻ സഭയിലെ സി. എം. എസ്സുകാർക്കു പകരം ഹൈച്ചർച്ചുകാരാണു് ഇവിടെ വന്നിരുന്നതു എങ്കിൽ നവീകരണം വേറൊരു ഗതിയെ അവലംബിക്കുമായിരുന്നു, എന്നു മാർത്തോമ്മാസഭയിലെ മാർ യൂഹാനോൻ തീമോത്തിയോസ് വലിയ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തല്പിക്കുന്നതും എത്രയും വാസ്തവമാണു്. "The Reformers were rash and violent and undoubtedly threw away vital elements in the Church's faith and order, which ought to have been preserved, എന്നു 1949 ജൂണിലെ The South Indian Churchman എന്ന മാസിക പ്രസ്താവിക്കുന്നു. നമ്മുടെ രക്ഷകനായ കർത്താവു "പരിശുദ്ധ റൂഹാ പിതാവിൽനിന്നു പുറപ്പെടുന്നു" എന്നു കല്പിച്ചിട്ടുണ്ടു്. താൻ ലോകത്തിലെ പൊതുസഭയുടെ തലവനാണു്. പരിശുദ്ധ ശ്ളീഹന്മാർ തന്നിൽനിന്നു സമമായ ആത്മീയാധികാരമാണു പ്രാപിച്ചതു്. ഈ സത്യങ്ങൾക്കു വിരോധമായ റോമൻ സഭോപദേശം നാം ത്യജിക്കുന്നു.

മേടമാസത്തിൽ പതിവുപോലെ വാർഷിക സാഞ്ചാരത്തിൽ പെരുമ്പാവൂരിനു വടക്കു കിഴക്കുള്ള വേങ്ങൂർ പള്ളിമേടയിൽ പുതുക്രിസ്ത്യൻ വിധവകൾക്കും മററും കോടിവസ്ത്രം മുറിച്ചു് യോഗത്തിനു തയാറാവുമ്പോൾ താഴെനിന്നു സ്ളീബാ ദാസന്മാരിൽ ഒരാൾ ഒരു വർത്തമാനപ്പത്രവുമായി ഓടിക്കിതച്ചുവന്നു്, എപ്പിസ്കോപ്പൽ സുന്നഹദോസ് റമ്പാച്ചനെ മിഷ്യനറി ബിഷപ്പാക്കുവാൻ തീരുമാനിച്ചിരിക്കുന്നു എന്നു അറിയിച്ചു. പദവികൂടുന്തോറും താണവർക്കുള്ള എന്റെ ആത്മികവും ലൗകികവുമായ സേവനം കുറയുമെന്നു എനിക്കു ഭയമുണ്ടെങ്കിലും പരിശുദ്ധ സുന്നഹദോസിന്റെ നിശ്ചയം ദൈവനിശ്ചയമാണെന്നു ഞാൻ കരുതുന്നു. അങ്ങനെ മേലാൽ സ്വല്പം വിശ്രമം വേണ്ടിയിരിക്കുന്ന 67 വയസ്സുള്ള അയോഗ്യനായ എനിക്കു വേറെ നാലു പേരോടുകൂടി മെത്രാൻ സ്ഥാനം 1953 മെയ് 15-ാം തീയതി കോട്ടയത്തുവച്ചു ലഭിച്ചു. അന്ത്യോഖ്യായിലെ മഹാനായ ഒരു പാത്രിയർക്കീസ് ബാവായുടേയും എനിക്കു കത്തനാർ പട്ടം തന്ന മാർ ഒസ്താത്തിയോസ് ബാവായുടെയും പേരാണു എനിക്കു ഇട്ടിരിക്കുന്നതു്. ഈ സ്ഥാനലബ്ധി ദൈവതിരുനാമ മഹത്വത്തിനും അനേകം ആത്മാക്കളുടെ കൂടുതൽ പ്രയോജനത്തിനും ഇന്ത്യയിൽ സുറിയാനി സഭയുടെ പുരോഗമനത്തിനും ആയിഭവിക്കട്ടെ! ദൈവം എന്നെ പൂർവ്വാധികം ശുദ്ധീകരിപ്പാൻ ഞാൻ എപ്പോഴും പ്രാർത്ഥിക്കുന്നു.

# “നിങ്ങൾ ഭൂമിയുടെ ഉപ്പും ലോകത്തിന്റെ വെളിച്ചവുമാകുന്നു”

(By P. C. Andrews B. A.)

ക്രിസ്തുവർഷം 1953-ന്റെ ആദ്യഘട്ടത്തിൽ നാം ജീവിക്കുന്നു. 1952-ന്റെ അന്ത്യഘട്ടത്തിൽ സുപ്രധാനങ്ങളും, രാജ്യചരിത്രത്തിലും സഭാചരിത്രത്തിലും അവിസ്മരണീയങ്ങളുമായ മൂന്നു സംഭവങ്ങൾക്കു നാം സാക്ഷികളാകുന്നു. അവയിൽ ഒന്ന് ഇൻഡ്യയുടെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹാ കേരളപ്രവേശംചെയ്തതിന്റെ 19-ാം ശതാബ്ദജൂബിലി ആഡംബരപൂർവ്വം നാം കൊണ്ടാടിയതാണ്. രണ്ടാമത്തേത് അഖിലലോക യുവജനകോൺഫറൻസ് കോട്ടയത്തുവച്ചു സമ്മേളിച്ചതും മൂന്നാമത്തേത് പൌരസ്ത്യസഭകളെല്ലാംതന്നെ ഗ്രീഗോറിയൻ കലണ്ടർ സ്വീകരിച്ചതുമാണ്.

എന്നാൽ ലോകം ഇന്ന് ഭയാനകമായ ഒരു നീർചുഴിയിൽ പെട്ടു വട്ടം കറങ്ങുകയാണ്. മാനവരാശി സാന്മാർഗ്ഗികമായും സാംസ്കാരികമായുമുള്ള അധഃപ്പതനത്തിന്റെ അഗാധഗർത്തത്തിലേക്കു പാഞ്ഞടുക്കുകയാണ്. വിപ്ളവങ്ങളുടെ ഉൽക്കടമായ വെല്ലുവിളികളും ആശയങ്ങളുടെ നിരന്തരമായ സംഘങ്ങളും ആദർശങ്ങളുടെ അത്ഭുതപൂർവമായ സംഘട്ടനങ്ങളുമാണ് ഈ ദുരവസ്ഥയ്ക്കു നിദാനം. ഈദൃശമായ ഒരു പ്രതിസന്ധിഘട്ടത്തിൽ വിപ്ളവാത്മകങ്ങളായ പ്രസംഗങ്ങളും വികാരനിർഭരങ്ങളായ വിമർശനങ്ങളുമല്ല നമുക്ക് ആവശ്യം. ഇതു ഗുണത്തേക്കാൾ കൂടുതൽ ദോഷകരങ്ങളാണ്. പരിപക്വമായ ചിന്തയും സൃഷ്ടിപരങ്ങളായ നിർദ്ദേശങ്ങളും പ്രായോഗികങ്ങളായ പ്രവർത്തനങ്ങളും വിശിഷ്യാ ദൈവവിശ്വാസത്തിൽ അടിയുറപ്പിച്ചും ധാർമ്മികമൂല്യങ്ങൾ മുറുകെ പിടിച്ചും ഉന്നതമായ ക്രൈസ്തവാദർശങ്ങൾ ഉയർത്തി കാണിച്ചുകൊണ്ടും മാത്രമെ ദുർഘടാവസ്ഥകൾ തരണം ചെയ്യുവാൻ സാധിക്കയുള്ളു. നമ്മുടെ ഭാവി ഭാസുരമായവിധം രൂപപ്പെടുത്തുന്നതിനും നമ്മുടെ മുമ്പിലുള്ള വിവിധപ്രശ്നങ്ങളെ വിജയപൂർവം കൈകാര്യം ചെയ്യുന്നതിനും വേണ്ടിയാണ് നാം പ്രവർത്തിക്കേണ്ടത്.

“നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു. ഉപ്പു കാരമില്ലാതെ പോയാൽ അതിനു എന്തൊന്നുകൊണ്ടു രസം വരുത്താം. പുറത്തു കളഞ്ഞിട്ടു മനുഷ്യർ ചവിട്ടുവാനല്ലാതെ മറ്റൊന്നിനും പിന്നെകൊള്ളുന്നതല്ല. (വി. മത്തായി 5-13) ബി. സി. 1520—ൽ യോബിന്റെ പുസ്തകം എഴുതപ്പെട്ടു. അതിൽ “രുചികരമല്ലാത്തതു ഉപ്പു കൂടാതെ ഭക്ഷിപ്പാൻ കഴിയുമോ” എന്നു പറയുന്നുണ്ട്. മാംസഭക്ഷണത്തോടൊന്നിച്ച് ഉപ്പിന്റെ ഉപയോഗത്തെപ്പറ്റി യശയ്യാ ദീർഘദർശിയും പ്രസ്താവിച്ചിട്ടുണ്ട്. ലേവ്യാ പുസ്തകം രണ്ട് പതിമൂന്നിൽ ‘നിന്റെ ഭോജനയാഗത്തിനു ഒക്കെയും ഉപ്പു ചേർക്കണം. എല്ലാ വഴിപാടിനും ഉപ്പു ചേർക്കണം” എന്നും കാണുന്നു. സാധനങ്ങൾ ചീയാതെ സൂക്ഷിക്കുന്നതിനും ഭക്ഷണത്തിനു രുചി നൽകുന്നതിനുംആണല്ലൊ നാമിതു സാധാരണ ഉപയോഗിക്കാറുള്ളത്. ഉടമ്പടയോ കരാറോ ചെയ്യുന്ന രണ്ടു കക്ഷികൾ തമ്മിൽ ഉപ്പു കൈമാറുക എന്ന് ഒരു സമ്പ്രദായം പഴയ നിയമകാലത്തുണ്ടായിരുന്നു. അതിപ്രാചീന കാലത്തു ഒരു മഹമ്മദൻ വേറൊരു ഭവനത്തിൽനിന്നു ഉപ്പു കൂട്ടിയാൽ ആതിഥേയനു വിരോധമായി യാതൊന്നും പ്രവർത്തിച്ചുകൂടെന്നു മാത്രമല്ല അവനെപ്പറ്റി ദുഷിച്ചു സംസാരിപ്പാൻ പോലും പാടില്ലായിരുന്നു.

യൂറോപ്പിൽ മദ്ധ്യകാലഘട്ടത്തിൽ ജ്ഞാനസ്നാനസമയത്ത് ഒരു ചടങ്ങുണ്ടായിരുന്നു. സ്നാനപ്പെടുന്ന കുട്ടിക്ക് ഒരു കത്തിച്ച തിരി അതിന്റെ കയ്യിലും ഒരു തരി ഉപ്പ് അതിന്റെ വായിലും നൽകുന്നു. അതോടുകൂടി ‘നിത്യജീവനായിക്കൊണ്ടു ജ്ഞാനത്തിന്റെ ഉപ്പു സ്വീകരിക്ക’ എന്ന വാക്കുകളും ഉച്ചരിക്കുമായിരുന്നു. ഷെക്സ്പീയർ കൃതികളിൽ 37 പ്രാവശ്യം ഉപ്പിനെപ്പറ്റി പറഞ്ഞിട്ടുണ്ട്. ഉപ്പ് എന്ന പദം ചേർത്ത് ആംഗലഭാഷയിൽ പല നല്ല ശൈലികളും പ്രചുരപ്രചാരമാണ്. നിങ്ങൾ ഭൂമിയുടെ ഉപ്പും ലോകത്തിന്റെ വെളിച്ചവുമാകുന്നു. ഓരോ ക്രിസ്ത്യാനിയും ധാർമ്മികമായും ആത്മീകമായും രൂപാന്തരപ്പെട്ടവരും തന്റെ ജീവിതത്തിലും വാക്കിലും കൂടിയുള്ള സാക്ഷ്യത്താൽ മറ്റുള്ളവരെ രൂപാന്തരപ്പെടുത്തുന്നവനും ആയിത്തീരണം. ഇതു ഭവനങ്ങളിൽ ആരംഭിച്ച് നമ്മുടെ സഭയിലും രാഷ്ട്രത്തിലും നാം വ്യാപിപ്പിക്കണം.

വിമർശനങ്ങൾ ജീവിതത്തിന്റെ എല്ലാ തുറകളിലും ദൃശ്യമാണ്. അതതു തലമുറകൾ ചെയ്യുവാനുള്ള ചുമതലകൾനിറവേറ്റാതെമുൻതലമുറകളുടെ കുറ്റങ്ങൾ പറയുന്നതു അഭിലഷണീയമല്ല. നമ്മുടെ ചുമതലകൾ എല്ലാം നാം ത്യാഗപൂർവം നിർവഹിക്കണം. കാലത്തിന്റെ വ്യത്യാസങ്ങൾ വേണ്ട വിധത്തിൽ മനസ്സിലാക്കി വേണ്ടപോലെ പ്രവർത്തിക്കുന്ന ഒരു തലമുറയെ നാം സജ്ജീകരിക്കണം. ഗിരിപ്രഭാഷണത്തിന്റെ ആദ്യഭാഗത്ത് എട്ടു ഭാഗ്യപ്രസ്താവനകൾ നാംകാണുന്നു. അവയിൽ ക്രിസ്തു തന്റെ പുതിയ രാജ്യത്തിലെ പൌരന്മാർക്കു വേണ്ട ക്രൈസ്തവസ്വഭാവത്തെ നിർദ്ദേശിച്ചു. തുടർന്നുള്ള വാക്യങ്ങളിൽ ലോകത്തിൽ അവർക്കു നിവർത്തിപ്പാനുള്ള കൃത്യങ്ങൾ ഏവയെന്നും കാണിച്ചുകൊടുത്തു. തന്റെ സഭയും ക്രിസ്ത്യാനികളും ലോകത്തിൽ ചെയ്യുവാനുള്ള വേലയെക്കുറിച്ച് പ്രബോധിപ്പിക്കുന്നതിനു ഉപയോഗിച്ച രണ്ടു സദൃശ്യങ്ങളിൽ ഒന്ന് ഉപ്പും മറ്റേതു വെളിച്ചവും ആകുന്നു. തന്റെ സഭയുടെ സദൃശങ്ങളായ ക്രിസ്തു തെരഞ്ഞെടുത്ത ഈ രണ്ടു വസ്തുക്കളുടെവൈഷിട്യം സൂക്ഷിക്കുക. വെളിച്ചം അതിനായിട്ടല്ല പ്രകാശിക്കുന്നത്. ഉപ്പ് അതിനെത്തന്നെ രുചിപ്പെടുത്തുകയല്ല ചെയ്യുന്നത്. അതുപോലെ സഭയും ക്രിസ്ത്യാനിയും തങ്ങൾക്കായിട്ടല്ല ലോകത്തിനായിട്ടത്രെ ജീവിക്കുന്നതും ജീവിക്കേണ്ടതും.

### ഉപ്പിന്റെ പാഠങ്ങൾ

1. അതിന്റെ പ്രത്യേക സ്വാദ്.
2. അതിന്റെ ശുദ്ധീകരണശക്തി.
3. ഉപ്പിന്റെ ഗുണം വലിപ്പത്തെ ആശ്രയിക്കുന്നില്ല.
4. ദൂഷ്യമായിപ്പോയ ഉപ്പിന്റെ ശൂന്യാവസ്ഥ.

ഉപ്പ് രഹസ്യമായി പ്രവർത്തിക്കുന്നു. ഭക്ഷണത്തിന്റെ കൂടെ ചേർന്ന് അത് അപ്രത്യക്ഷമാകുന്നു. ക്രിസ്ത്യാനിയുടെ ജീവിതത്തിന്റെ രഹസ്യമായ സ്വാധീനത്തെയാകുന്നു അത് കാണിക്കുന്നത്. ഉപ്പിനു പ്രത്യേകമായ ഒരുഗുണമുണ്ട്. അതുകൊണ്ട് ക്രിസ്തീയസ്വഭാവത്തിനു അതു പറ്റിയ ദൃഷ്ടാന്തമാണ്. ഉപ്പ് പ്രകൃതിയുടെ വലിയ ശുദ്ധീകരണായുധമാകുന്നു. ക്രിസ്തീയജീവിതം വ്യക്തിയുടെ ശുചീകരണശക്തിയാണ്. ക്രിസ്തുവിന്റെ പ്രമാണങ്ങൾക്കനുസരണമായി ജീവിക്കുന്ന ഒരു സാ

ചെറുകഥ

# അപായത്തിന്റെ മുന്നറിയിപ്പ്

(കെ. വി. എം.)

പതിവിലധികം യാത്രക്കാരെയും വഹിച്ചുകൊണ്ട് 'ഡെക്കാൻ ക്വീൻ' എന്ന തീവണ്ടി ബോംബെയിൽനിന്നും പൂനായിലേക്ക അതിവേഗത്തിൽ പാഞ്ഞുകയായിരുന്നു. നേരം പ്രഭാതമായിട്ടില്ലാത്തതിനാൽ സാധാരണ കാണാറുള്ള തിക്കും തിരക്കും റെയിൽവേസ്റ്റേഷനുകളിൽ ഇല്ലായിരുന്നു. സമാധാന നിർഭരങ്ങളായ ഗ്രാമപ്രദേശങ്ങളെ പിന്നിലാക്കിക്കൊണ്ട് ട്രയിൻ നീങ്ങി. യാത്രക്കാരിലധികംപേരും കുളിർകാററടിച്ചുകൊണ്ടിരുന്നതറിഞ്ഞതേയില്ല. ഉണർന്നിരുന്നവരോട് 'ആയുസ്സു നിങ്ങൾക്കെത്ര ദീർഘമാണ് ഭൂമിയിൽ. ഇതു മുള്ളോർക്കുള്ള വെറും ക്ഷണഭംഗുരമല്ലി' എന്നു ചോദിക്കുകയാണോ എന്നു തോന്നുമാറു വഴിവക്കിലുള്ള വൃക്ഷങ്ങൾ മന്ദഹസിച്ചു. ബാബു തന്റെ പിതാവിനോട് പലതും ജിജ്ഞാസാപൂർവ്വം ചോദിച്ചു പഠിച്ചുകൊണ്ടിരുന്നു. ബാബുവിന്റെ ചോദ്യങ്ങൾ ചിലപ്പോൾ അസഹ്യമായി റോബർട്ടിനു തോന്നിയെങ്കിലും കുട്ടിയുടെ ജിജ്ഞാസശക്തിയെ വളർത്തണമെന്നതിന്നെ മാനിച്ച് അയാളുടെ അറിവിന്റെ സീമകളിൽ റോബർട്ടു എത്തുകയുണ്ടായി. തീവണ്ടിയുടെ നൂറുകൊല്ലത്തെ ചരിത്രവും അയാൾ ബാബുവിനെ ധരിപ്പിച്ചു കാണും.

ഭയങ്കരമായ ഒരു ഇരമ്പലോടുകൂടി ട്രയിൻ പെട്ടെന്നു നിന്നു. ഉറങ്ങിയവർ ഉണർന്നു. ഉണർന്നിരുന്നവർ ഞെട്ടി. എല്ലാവരും പരിഭ്രാന്തരായി. സ്ത്രീകളിൽ ചിലർ വാവിട്ടു നിലവിളിച്ചു. കുഞ്ഞുങ്ങൾ അതു ഏററു പാടി. എന്തിനു ഒരു മിനിററുകൂടി വണ്ടി മുൻപോട്ടു പോയിരുന്നുവെങ്കിൽ യാത്രക്കാരിൽ ഭൂരിഭാഗത്തിനും ശവസംസ്കാരംപോലും ആവശ്യമില്ലാതെ വരുമായിരുന്നു.

ട്രയിന്റെ പെട്ടെന്നുള്ള ഈ നിറുത്തൽ ബാബുവിന്റെ ചിന്താശക്തിയെ അതിവേഗത്തിൽ ഉണർത്തി. അവൻ വീണ്ടും റോബർട്ടിനോടു അതേപ്പററി ചോദിച്ചു. ജനദ്രോഹികളായ കമ്യൂണിസ്റ്റുകാർ രാത്രിയിൽ പാളം ഇളക്കി മറിച്ചതും, റെയിൽവേ ജോലിക്കാർ അതു കണ്ടു പിടിച്ചതും, ചുവന്നകൊടികാണിച്ചു വണ്ടി നിർത്തപ്പെട്ടതും, അവർ ആപത്തിൽനിന്നും രക്ഷപെട്ടതും മററും റോബർട്ടു ബാബുവിനെ പറഞ്ഞു ധരിപ്പിച്ചു. ചുവന്നകൊടി ആപായത്തിന്റെ മുന്നറിയിപ്പാണെന്നു ബാബു അന്നാണു അറിഞ്ഞത്.

പാളം ഇളകിക്കിടന്ന സ്ഥലത്തുനിന്ന് രണ്ടു മൈൽ അകലെയായിരുന്നു ബാബുവിന്റെ വീട്. ഏഴുമണിയോടുകൂടി അവൻ ഭവനത്തിൽ എത്തി ട്രയിൻ യാത്രയെപ്പററി ബാബുവാണ് അവന്റെ അമ്മയ്ക്കു ഒരു വിവരണം കൊടുത്തത്. അവൾ തന്റെ ഭർത്താവിനെയും ഏക പുത്രനേയും രക്ഷിച്ച ദൈവത്തെ സ്തുതിച്ചു. റോബർട്ടു അന്നും പതിവുപോലെ ആഫീസിൽ പോയി.

ഭർത്താവിന്റെ മദ്യപാനാസക്തി നശിക്കുന്നതിനു അവൾ പ്രാർത്ഥിക്കുക പതിവായിരുന്നു: പലപ്പോഴും അസഹനീയമായ വിധത്തിൽ റോബർട്ടു പെരുമാറിയിട്ടുണ്ടെങ്കിലും അവൾ അതെല്ലാം സഹിക്കുകയും, ക്ഷമിക്കുകയും ചെയ്യുക പതിവാണ്. ഒരു ഭാര്യയുടെ യഥാർത്ഥ ധർമ്മത്തിൽനിന്നും പത്തു വർഷത്തെ കുടുംബജീവിതത്തിനിടയിൽ അവൾ ഒരിക്കൽപോലും വ്യതിചലിച്ചിട്ടില്ല. തന്റെ ഭർത്താവിന്റെ മനസ്സിനു വ്യതിയാനം വരുത്തുവാൻ ദൈവത്തിനു കഴിയുമെന്നു അവൾ വിശ്വസിച്ചു. അവൾ മകനെ മാറോണച്ചുകൊണ്ടു പ്രാർത്ഥിക്കുക പതിവായിരുന്നു. സൺഡേസ്കൂളിനുപോയി തുടങ്ങിയതുമുതലാണ് ബാബുവിനു പ്രാർത്ഥനയുടെ പ്രാധാന്യം മനസ്സിലായത്.

തന്റെ താതന്റെ ആരോഗ്യനിലയും സാമ്പത്തിക നിലയും അധപതിക്കുന്നതു കണ്ടു അവനും ദുഃഖിച്ചു. മദ്യപാനവും, പുകവലിയും നിറുത്തണമെന്ന് അവൻ എങ്ങനെയാണ് റോബർട്ടിനോടു പറയുക. അമ്മയ്ക്കുപോലും പറയുവാൻ ധൈര്യമില്ലാത്ത സംഗതി ബാബു എങ്ങനെ പറയും..

സമർത്ഥനായ ബാബു തന്റെ അപ്പനെ രക്ഷിക്കുവാൻ നിശ്ചയിച്ചു. ബാലനായ അവൻ തന്റെ അപ്പനോടൊന്നിച്ചു നടത്തിയ തീവണ്ടിയാത്രയുടെ രംഗങ്ങൾ അവന്റെ സ്മരണാമണ്ഡലത്തിൽ മുഴച്ചുതന്നെ നിന്നിരുന്നു.

ബാബു അപ്പന്റെ അസാന്നിദ്ധ്യത്തിൽ അദ്ദേഹത്തിന്റെ മുറിയിൽ പ്രവേശിച്ചു. 'ശീമ'മദ്യങ്ങൾ നിറച്ചു വച്ചിരുന്ന കുപ്പികൾ അവൻ എണ്ണി. മുററത്തുനിന്ന ചെമ്പരത്തിപ്പൂക്കൾ അവൻ പറിച്ചെടുത്തു. വീണ്ടും അവൻ മുറിയിൽ കയറി ആ പൂക്കൾ കുപ്പികളിൽ ചേർത്തുവച്ചു. മേശപ്പുറത്തിരുന്ന കുപ്പികൾ ചുവന്ന കൊടികൾ പിടിച്ചിരിക്കുന്നതിന്റെ ഒരു പ്രതീതി ഉളവാക്കി. അധികം വന്ന ഒരു പൂവ് പുകവലിക്കുന്നതിനുപയോഗിക്കുന്ന പൈപ്പിലുംവച്ചു. അവൻ കതകടച്ചു അടുക്കളയിൽ വ്യാപൃതയായിരുന്ന അവന്റെ അമ്മയോടു ചേർന്നു.

നേരം അഞ്ചുമണികഴിഞ്ഞു. റോബർട്ടു ആഫീസിൽനിന്നും വീട്ടിലെത്തി. അയാൾ പതിവുപോലെ ദാഹം തീർക്കുന്നതിനു തന്റെ മുറി തുറന്നു. മദ്യക്കുപ്പികൾ തനിക്കുനേരെ ചെങ്കോടികൾ പിടിച്ചു നിൽക്കുന്നതു കണ്ടു അദ്ദേഹം അമ്പരന്നു; അത്ഭുതപ്പെട്ടു. റോബർട്ടിനു കാര്യം മനസ്സിലായി അയാൾ അന്നുമുതൽ മദ്യപാനവും, ധൂമപാനവും എന്നേക്കുമായി നിർത്തി. തനിക്കുപോലും ഉപദേശം തരത്തക്ക ബുദ്ധിയുള്ള മകനെ അദ്ദേഹം വാരിപ്പുണർന്നു. അദ്ദേഹത്തിന്റെ ഭാര്യയുടെ പ്രാർത്ഥന ദൈവം കേട്ടതിനാൽ അവൾ സന്തോഷിച്ചു. റോബർട്ടിന്റെ ആരോഗ്യവും, കുടുംബത്തിന്റെ ധനസ്ഥിതിയും അഭിവൃദ്ധിപ്പെട്ടു. റോബർട്ടിനെ പല കൂട്ടുകാരും പരിഹസിച്ചു എങ്കിലും അദ്ദേഹം ദൈവത്തിന്റെ എക്കാലവുമുള്ള സ്നേഹത്തെ മുറുകെ പിടിച്ചു.

---

ധു ക്രിസ്ത്യാനിയുടെ ജീവിതം അത്ഭുതകരമായവിധത്തിൽ സ്വാധീനശക്തിയുള്ളതായിത്തീരുന്നു.

നമ്മുടെ ലോകമിഷ്യനെപ്പററി ക്രിസ്തുനാഥൻ നമുക്കു നൽകിയിരിക്കുന്ന ദൃഷ്ടാന്തം എപ്രകാരം, ഉള്ളതെന്നു നാം ഓരോരുത്തരും അവഗാഢമായി ചിന്തിക്കണം. നമ്മുടെ സ്മരണയിൽ നിലനിറുത്തുന്നതിനു താൻ ലഘുവും സർവസാധാരണവുമായ ഒരു സാധനമാകുന്ന എടുത്തു കാണിച്ചത്. ഓരോ പ്രാവശ്യവും ഉപ്പ് ഉപയോഗിക്കുമ്പോൾ "നിങ്ങൾ ലോകത്തിന്റെ ഉപ്പാകുന്നു" എന്നു പ്രബോധിപ്പിച്ചവനെ നാം ഓർക്കണം. ഉപ്പിന്റെ ഓരോ പാഠങ്ങളും നാം ഗ്രഹിക്കണം. സന്മാർഗ്ഗവും സ്വാദും ലോകത്തിനു നൽകുവാൻ നമുക്കു ചുമതലയുണ്ട്. ഇരുട്ടു മുറിയിൽ പ്രകാശമുള്ള ദീപമെന്നവണ്ണം അന്ധകാരസ്ഥലത്തു ശോഭിക്കേണ്ട ചുമതല നമുക്കുള്ളതാണ്. നമ്മുടെ ഹൃദയത്തിൽ പരിശുദ്ധാത്മാവിന്റെ അധിവാസത്താലുള്ള ഉപ്പിന്റെ രസം നിലനിറുത്തേണ്ടതിനു ആത്മാർത്ഥമായും നിരന്തരമായും നമുക്കു പ്രാർത്ഥിക്കാം.

## വാരപഞ്ചാംഗം

| | ജൂൺ | ഇടവം |
|---|---|---|
| ഞായർ | 7 | 25 |
| തിങ്കൾ | 8 | 26 |
| ചൊവ്വാ | 9 | 27 |
| ബുധൻ | 10 | 28 |
| വ്യാഴം | 11 | 29 |
| വെള്ളി | 12 | 30 |
| ശനി | 13 | 31 |

**Thought for the Week**

Give up jealousy and coneit. Learn to work unitedly for others. This is the great need of our country.

Swami Vivekananda.

THE CHURCH WEEKLY

# ബ്രിട്ടനിലെ കിരീടധാരണ മഹോത്സവം

ഇക്കഴിഞ്ഞ വാരത്തിൽ ലോകം കണ്ടിട്ടില്ലാത്ത ആഡംബരത്തോടും പ്രതാപത്തോടും ബ്രിട്ടനിലെ രണ്ടാം എലിസബേത്ത് മഹാരാജ്ഞിയുടെ കിരീടധാരണമഹോത്സവം നടന്നു. ബ്രിട്ടീഷ് ജനത അനന്യസാധാരണമായ ഗുണവിശേഷങ്ങളുടെ സുദീർഘ പാരമ്പര്യത്തിനു അവകാശിയായ ഒരു ജനസമുദായമാണ്. ഈ ഇരുപതാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ നിരീശ്വരവാദത്തിന്റെയും സ്വതന്ത്രചിന്തയുടെയും, കമ്യൂണിസത്തിന്റെയും മൂർദ്ധന്യദശയായി കരുതപ്പെടുന്ന ഒരു കാലഘട്ടമാണ്. എന്നാൽ ബ്രിട്ടനിൽ രാജത്വത്തോടു പ്രകടിപ്പിക്കപ്പെട്ട ഭക്തിയും സ്നേഹപാരവശ്യവും അത്ഭുതകരമായി തോന്നുന്നു. ജനാധിപത്യബോധത്തിന്റെയും രാജഭരണത്തിന്റെയും വിവേകപൂർവമായ ഒരു സഹകരണവും സൗഹാർദ്ദതയും ശതാബ്ദക്കാലമായി നിലനിറുത്തിക്കൊണ്ടുപോരുന്ന ഒരു ജനസമുദായത്തെ എത്ര അഭിനന്ദിച്ചാലും അധികമായിപ്പോകുന്നതല്ല. ബ്രിട്ടീഷ് തെരഞ്ഞെടുപ്പുമത്സരത്തിൽ കമ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ പ്രവേശിക്കുന്ന ഒരു ഘട്ടം ആവിർഭവിച്ചാൽത്തന്നെ ബ്രിട്ടീഷ് രാജകുടുംബത്തോടുള്ള ഭക്തിക്കും സ്നേഹത്തിനും യാതൊരു കുറവും വരുന്നതല്ലെന്നു പ്രതീക്ഷിക്കാവുന്ന ഒരു പാരമ്പര്യമാണവിടെയുള്ളതു്. സുബോധവും വിവേകവും ഉണ്ടെങ്കിൽ രാജസ്ഥാനത്തിനും അതിനോടനുബന്ധിച്ച ആഡംബരങ്ങൾക്കും ലോകജീവിതത്തിൽ ഒരു സ്ഥാനം നൽകാൻ കഴിയുമെന്നു തെളിയിക്കുന്ന ബ്രിട്ടീഷ് ഭരണരീതി അനുകരിക്കുക അത്ര എളുപ്പമുള്ളതല്ല. ഈയിടെ നിഷ്കാസിതനായ ഈജിപ്റ്റിലെ ഫാറൂക്ക് രാജാവ് ഒരു പത്രപ്രതിനിധിയോട് പ്രസ്താവിച്ചതു് ലോകത്തിൽനിന്നു സകല രാജസ്ഥാനങ്ങളും നിർമ്മാർജ്ജനംചെയ്യപ്പെട്ടുമെങ്കിലും ബ്രിട്ടീഷ് രാജകുടുംബവും, ചീട്ടുകളിയിലെ ആഡുതൻ, ഇസ്പേഡ്, ക്ലാവർ, ഡൈമൻ രാജാക്കന്മാരും എന്നും നിലനിൽക്കുമെന്നാണ്. എന്താണീ രാജകുടുംബത്തിന്റെ ശാശ്വതപ്രതിഷ്ഠയ്ക്കു നിദാനമായിരിക്കുന്നതു്? കേവലം അലങ്കാരനിർവിശേഷമായ ഒരു കലാവസ്തു മാത്രമാണോ ബ്രിട്ടീഷ് രാജകുടുംബം? "എന്റെ കിരീടധാരണം കഴിഞ്ഞുപോയ അധികാരത്തിന്റെയും പ്രതാപത്തിന്റെയും ഒരു ബാഹ്യചിഹ്നം മാത്രമല്ല. പ്രത്യുത ഭാവി പ്രതീക്ഷകളുടെ ഒരു പ്രഖ്യാപനമാണ്. ദൈവാനുഗ്രഹത്തോടുകൂടി നിങ്ങളുടെ രാജ്ഞിയായി നിങ്ങളെ ഭരിക്കുകയും, നിങ്ങൾക്കു സേവനം ചെയ്യുവാൻ എനിക്കു സാധിക്കുമെന്നുള്ള പ്രത്യാശയുടെ പ്രഖ്യാപനമാണതു്" എന്നു് ജൂൺ രണ്ടാം തീയതി എലിസബേത്തു് രാജ്ഞി നടത്തിയ പ്രക്ഷേപണപ്രസംഗത്തിൽ പ്രസ്താവിക്കുകയുണ്ടായി. തികച്ചും ദൈവദത്തമായ ഒരു സ്ഥാനമാണ് തനിക്കുള്ളതെന്നും, ആ സ്ഥാനത്തിനുള്ള ചുമതലകളെപ്പററിയുള്ള വിനീതമായ ബോധമാണ് തന്നെ ഭരിക്കുന്നതെന്നും ആ പ്രസംഗം പ്രസ്പഷ്ടമാക്കുന്നുണ്ട്. ലോകവ്യവസ്ഥിതിയിൽ ഓരോ വ്യക്തിക്കും ദൈവം നൽകുന്ന സാഹചര്യങ്ങളും, സ്ഥാനങ്ങളും ചുമതലകളുമുണ്ട്. ആ കർത്തവ്യബോധഭരിതമായ ജീവിതം നിശ്ചയമായും ആ ജീവിതത്തിന്റെ അത്യന്താപേക്ഷിതത്വത്തെ സാധൂകരിക്കുകയും ചെയ്യും. നൂററാണ്ടുകളായി ബ്രിട്ടീഷ് രാജകുടുംബത്തിന്റെ ശ്രേയസ്കരമായ പാരമ്പര്യത്തിന്റെ തുടർച്ചയിൽ പ്രജാസഞ്ചയവും സശ്രദ്ധമായ താല്പര്യം പ്രദർശിപ്പിച്ചുപോരുന്നു. രാജകുടുംബാംഗങ്ങളുടെ പരിശീലനത്തിലും ശിക്ഷണത്തിലും സശ്രദ്ധമായ കരുതൽ ഭരണാധികാരികൾ ചെയ്തുപോരുന്നുണ്ട്. അധികാരദുർവിനിയോഗത്തിനുള്ള അവസരം ലഭിക്കാത്ത വിധമാണ് രാജസ്ഥാനത്തിന്റെ അത്യുന്നതപദവി നിലകൊള്ളുന്നതു്. എന്നാൽ പാർലമെന്റു ഭരണത്തിന്റെ അവ്യവസ്ഥിതമായ ഒരു മാർഗ്ഗഭ്രംശം നേരിട്ടാൽ ഭരണനൗകയെ നേർവഴിക്കു തിരിക്കുവാൻ വേണ്ട അധികാരം ഭരണവ്യവസ്ഥയിൽ രാജാവിനു നിക്ഷിപ്തമായിട്ടുണ്ട്. വെറും അധികാരമില്ലാത്ത ഒരു രാജാവായി മാത്രം ബ്രിട്ടീഷ് രാജാവിനെ കരുതുന്നതു് ശരിയല്ല. മന്ത്രിസഭകളുടെ അവ്യവസ്ഥിതമായ മാററങ്ങളിലും വിഷമഘട്ടങ്ങളിലും ഭരണകൂടത്തെ താറുമാറാക്കാതെ നിലനിറുത്താനുള്ള ആത്യന്തിക അധികാരം ബ്രിട്ടീഷ് രാജസ്ഥാനത്തിൽ നിലകൊള്ളുന്നു. പ്രജാധിപത്യവും രാജാധിപത്യവും പരസ്പരം ആദരിച്ചുമുമ്പോട്ടുപോകുന്ന വിശിഷ്ട പാരമ്പര്യം ബ്രിട്ടന്റെ ഏററവും മഹത്തായ മാതൃകയാണ്. ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ ലിക്വിഡേഷൻ നടന്നുകൊണ്ടിരിക്കുന്ന ഒരു സന്ദർഭമാണിതെന്നു പറയുന്ന വിമർശകരുണ്ട്. എന്നാൽ ഒരു ധാർമ്മികസാമ്രാജ്യത്തിന്റെ ആധിപത്യം ബ്രിട്ടീഷ് ജനതയ്ക്കു ഉണ്ടായിരിക്കുമെന്നുള്ള ഒരു വിശിഷ്ട നിലയാണ്, അവരുടെ കെട്ടുപാടിലും, ശിക്ഷണത്തിലും, വിപത്ധൈര്യത്തിലും അവർ പ്രദർശിപ്പിച്ചുകൊണ്ടിരിക്കുന്നതു്. അങ്ങനെയുള്ള ഒരു ജനതയുടെ മഹാരാജ്ഞി കിരീടധാരണം പ്രാപിക്കുന്ന മഹോത്സവം അതിന്റെ ആദ്ധ്യാത്മികമായ നടപടികൾക്കു് പ്രാധാന്യം നൽകിക്കൊണ്ടാണെന്നുള്ളതും സ്മരണീയമായിരിക്കുന്നു. ദൈവഹിതത്തെ ആദരിക്കുന്നൊരു രാജകുടുംബവും, പ്രജാസഞ്ചയവും ഇന്നവർ പ്രാപിച്ചിരിക്കുന്ന ലോകസ്വാധീനത്തെ കൈകാര്യം ചെയ്യുന്നതിൽ പ്രാപ്തി പ്രദർശിപ്പിക്കുന്നെങ്കിൽ എന്താണത്ഭുതപ്പെടുവാനുള്ളതു്. ആ മഹനീയ മാതൃക നീണാൾ വിജയിക്കട്ടെ.

## മാർ അത്തനേഷ്യസ് കോളജ്

കോതമംഗലം കോളജ് കമ്മിററിയുടെ ഒരു സമ്മേളനം മാർത്തോമ്മാൻ ചെറിയ പള്ളിയിൽ വച്ചു കൂടുകയും പല പ്രധാന തീരുമാനങ്ങൾ ചെയ്യുകയും ചെയ്തിരിക്കുന്നു. കോളജിനു മാർ അത്തനേഷ്യസ് കോളജെന്നു നാമകരണം ചെയ്യുവാനാണു നിശ്ചയിച്ചിരിക്കുന്നതു്. കോളജ് കെട്ടിടത്തിന്റെ നിർമ്മാണം ഉടനെ ആരംഭിക്കുവാൻ ഊർജ്ജിതനടപടികൾ എടുത്തുവരുന്നു. കമ്മിററിയുടെ അടുത്ത യോഗം ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ വച്ചു ജൂൺ 21-ാം തീയതി നടക്കുമെന്നറിയുന്നു.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ശിഷ്യന്മാരുടെ കാൽ കഴുകിയ ഗുരു

(എം. ററി.)

പിതാവു സകലവും തന്റെ കയ്യിൽ തന്നിരിക്കുന്നു എന്നും താൻ ദൈവത്തിന്റെ അടുക്കൽനിന്നുവന്നു് ദൈവത്തിന്റെ അടുക്കൽ പോകുന്നു എന്നും യേശു അറിഞ്ഞിരിക്കെ അത്താഴത്തിൽനിന്നു് എഴുന്നേററു വസ്ത്രം ഊരിവച്ചു ഒരു തുവർത്തു എടുത്തു അരയിൽ ചുററി ഒരു പാത്രത്തിൽ വെള്ളം പകർന്നു ശിഷ്യന്മാരുടെ കാൽ കഴുകുവാനും അരയിൽ ചുററിയിരുന്ന തുണി കൊണ്ടു തുവർത്തുവാനും തുടങ്ങി.

(വി. യോഹ. 13:3—5)

നമ്മുടെ കർത്താവു ശിഷ്യന്മാരുടെ കാൽ കഴുകിയ സംഭവം വളരെ ശ്രദ്ധാർഹവും ഹൃദയസ്പർശകവുമാണു്. താൻ അപ്രകാരം പ്രവർത്തിക്കുവാൻ ഇടയാക്കിയ ചുററുപാടുകളും അതിന്റെ കാരണങ്ങളും നാം ആരായേണ്ടതാണു്. ശിഷ്യന്മാരുടെ മനോഗതിയിൽ പ്രകടമായിരുന്ന ചില തെററുകളെ തിരുത്തേണ്ട ആവശ്യമുണ്ടായിരുന്നു. അതുമാത്രമല്ല, മററുപല കാര്യങ്ങളും ആ അനുഭവഘട്ടത്തിൽ അവരോടു പറയുവാൻ തനിക്കുണ്ടായിരുന്നു. "ഞാൻ കഷ്ടം അനുഭവിക്കുംമുമ്പേ ഈ പെസഹ നിങ്ങളോടുകൂടെ കഴിപ്പാൻ വാഞ്ഛയോടെ ആഗ്രഹിച്ചു." (ലൂക്കോ: 22: 15.) പല പ്രധാന കാര്യങ്ങളും പറയുവാനും, പഠിപ്പിക്കുവാനും പ്രവർത്തിക്കുവാനും ഉള്ള ഒരു അവസരമായി ഈ അവസാന അത്താഴസമയത്തെ താൻ കരുതിയിരുന്നു എന്നു വ്യക്തമാണു്. എന്നാൽ ശിഷ്യന്മാരെ അപ്പോൾ ഭരിച്ചിരുന്ന ആത്മാവും അവരുടെ അപ്പോഴത്തെ മനോഗതിയും അതിനു സഹായകരമായിരുന്നു എന്നു ഗുരു മനസ്സിലാക്കി. വഴിയിൽവെച്ചു് തങ്ങളിൽ ആരാണു വലിയവൻ എന്നുള്ളതായിരുന്നു അവരുടെ വാദപ്രതിവാദവിഷയം. അതു നിശ്ചയിക്കേണ്ടതു ഒരു അടിയന്തിര ആവശ്യമായിട്ടാണു് അവർ കരുതിയതു്. കാരണം ലൗകികമായ ഒരു രാജ്യസ്ഥാപനവും രാജത്വവുമാണു് തങ്ങളുടെ ഗുരുവിന്റെ അന്ത്യലക്ഷ്യമായി ഇപ്പോഴും അവർ വിഭാവനം ചെയ്തിരുന്നതു്, അങ്ങനെയെങ്കിൽ അവരവർക്കു അവകാശമുള്ള പദവികളും അധികാരങ്ങളും കരസ്ഥമാക്കേണ്ടതു് അവരവരുടെ ചുമതലയാണല്ലോ! ചിലരുടെ അവകാശവാദങ്ങൾ മററു ചിലരെ ക്ഷോഭിപ്പിച്ചു. അങ്ങനെ പ്രക്ഷുബ്ധമായ ഒരന്തരീക്ഷത്തിലാണു് അവർ മാളികമുകളിലേക്കു കയറിയതു്.

സാധാരണയായി പുറത്തുപോയിട്ടു വരുമ്പോൾ ആരെങ്കിലും ഒരാൾ മററുള്ളവരുടെയെല്ലാം കാലുകൾ കഴുകി തുടയ്ക്കുക പതിവായിരുന്നു. ആ കൃത്യം അവർ മാറി മാറി സസന്തോഷം നിർവ്വഹിക്ക പതിവായിരുന്നു. എന്നാൽ ഇന്നു് അവരെല്ലാവരും അക്കാര്യം മറന്നേ പോയി. വെള്ളം വെച്ചിരുന്ന പാത്രവും തുവാലയും ഒന്നും അവരുടെ ദൃഷ്ടിയിൽ പെട്ടില്ല. അസൂയയും ഈർഷ്യയും അഹംഭാവവും അവരെ അന്ധരാക്കിത്തീർത്തിരുന്നു. എല്ലാവരും മേശയ്ക്കു ചുററും സ്ഥലം പിടിച്ചു. കഴുകാത്ത കൈകാലുകളോടുകൂടി അവർ ഭക്ഷണം ആരംഭിച്ചു. കർത്താവു ഭക്ഷണത്തിനിടയിലാണു് അവരുടെ കാൽ കഴുകുവാൻ തുടങ്ങിയതു്.

മുമ്പൊരിക്കലും ഗുരു അവരുടെ കാൽ കഴുകുവാൻ ഒരുമ്പെട്ടിട്ടില്ല. എന്നാൽ ഇന്നു് എല്ലാവിധത്തിലും അതു് ആവശ്യമായിത്തീർന്നു. യഹൂദ മര്യാദയനുസരിച്ചു ഭക്ഷണത്തിനു മുമ്പും യാത്ര കഴിഞ്ഞു മടങ്ങി വരുമ്പോഴും കൈകാലുകൾ കഴുകുന്നതു് ഒരു പ്രധാന ചടങ്ങായിരുന്നു. അതു് നിർവ്വഹിക്കുന്നതിനേക്കാൾ പ്രധാനമായി കർത്താവു കരുതിയതു് ആത്മീയമായ ഒരു കഴുകലായിരുന്നു. തന്റെ ശിഷ്യന്മാരുടെ അപ്പോഴത്തെ മനോഭാവത്തെ രൂപാന്തരപ്പെടുത്താതെ തനിക്കു പറയുവാനും പഠിപ്പിക്കുവാനുമുള്ള ഒന്നും തന്നെ അവർ ഗ്രഹിക്കയില്ല എന്നു് തനിക്കു് ബോദ്ധ്യമായി. അതിനായിട്ടായിരുന്നു ഒരു പരിചാരകൻ ചെയ്തിരുന്ന ഹീനമായ സേവനം താൻ അനുഷ്ഠിച്ചതു്. യഹൂദഗൃഹങ്ങളിൽ യജമാനൻ ഭക്ഷണത്തിനിരിക്കുമ്പോൾ ദാസൻ കാൽ കഴുകിത്തുടയ്ക്കുക പതിവായിരുന്നു. ഈ സേവനം ദാസന്മാരെക്കൊണ്ടു ചെയ്യിക്കാതെ അന്യോന്യം അനുഷ്ഠിക്കുവാൻ കർത്താവു ശിഷ്യന്മാരെ പഠിപ്പിച്ചിരുന്നു. എന്നാൽ അതിന്റെ അർത്ഥം അവർ ഗ്രഹിക്കുകയോ സേവനത്തിന്റെ ആത്മാവു അവർ പ്രാപിക്കയോ ചെയ്തിരുന്നില്ല. കർത്താവു തന്നെ, ശുശ്രൂഷിക്കപ്പെടുവാനല്ല ശുശ്രൂഷിക്കുവാനാണു് വന്നതെന്നു് ഈ പ്രവൃത്തിമൂലം താൻ അവർക്കു വ്യക്തമാക്കിക്കൊടുത്തു. തന്റെ രാജ്യത്തിൽ ഉന്നത സ്ഥാനവും അധികാരവും കാംക്ഷിക്കുന്നവർ എല്ലാവരുടെയും പരിചാരകനായിത്തീരണമെന്നും മാഹാത്മ്യത്തിന്റെ മാനദണ്ഡം സേവനമാണെന്നും താൻ പഠിപ്പിച്ചു. നമ്മുടെ ചിന്താഗതിയും ജീവിതരീതിയും ഈ ഉരകല്ലിൽ ഉരച്ചുനോക്കിയാൽ എത്രമാത്രം ക്രിസ്തീയമാണു് എന്നു് നാം തന്നെ പരിശോധിച്ചറിയേണ്ടതാണു്. നാം അവകാശപ്പെടുകയും അഭിമാനം കൊള്ളുകയും ചെയ്യുന്ന മാഹാത്മ്യം ലോകത്തിന്റേതാണോ ക്രിസ്തുവിന്റേതാണോ? ഓരോ ക്രിസ്ത്യാനിയും പ്രാപിക്കേണ്ടതു ക്രിസ്തുവിന്റെ ആത്മാവാണു്; അതായതു താഴ്മയുടെയും സേവനത്തിന്റെയും ആത്മാവു്.

നമ്മുടെ കർത്താവു ശിഷ്യന്മാരുടെ കാൽ കഴുകിയതിനു മറെറാരുദ്ദേശവുംകൂടി ഉണ്ടായിരുന്നിരിക്കണം. യൂദാസ്കറിയോത്താസ്സുള്ള ഒരു അവസാന ആഹ്വാനമായിരുന്നിരിക്കണം തന്റെ പ്രവൃത്തി. മററു മൂന്നു സുവിശേഷകന്മാരും, യൂദാ അവസാന തീരുമാനം ചെയ്തതായിട്ടും കർത്താവിനെ ഒററിക്കൊടുക്കുവാൻ തക്കതായ ഒരവസരം മാത്രം പ്രതീക്ഷിച്ചു കാത്തിരിക്കയായിരുന്നെന്നും രേഖപ്പെടുത്തിയിട്ടുണ്ടു്. എന്നാൽ യോഹന്നാൻ യൂദായുടെ അവസാനതീരുമാനം ഈ മാളികമുകളിൽ വച്ചു ചെയ്തതായിട്ടാണു് വിചാരിച്ചിരുന്നതെന്നു തോന്നുന്നു. വേണമെങ്കിൽ അനുതപിക്കുവാനും അവന്റെ തെററു തിരുത്തുവാനും ഉള്ള അവസരം ഇനിയും യൂദായ്ക്കുണ്ടായിരുന്നു. സ്നേഹത്തിന്റെ എല്ലാ മാർഗ്ഗങ്ങളും കർത്താവു് അവസാന നിമിഷംവരെ പ്രയോഗിച്ചു നോക്കി. അതിനൊന്നും അയാൾ വഴിപ്പെട്ടില്ല. അയാൾ അന്ധകാരത്തിലേക്കുള്ള യാത്ര തുടർന്നു. അയാളുടെ സ്വാതന്ത്ര്യത്തെ ഒരിക്കലും ആ ദിവ്യഗുരു തടഞ്ഞില്ല. വാക്കു കൊണ്ടും പ്രവൃത്തികൊണ്ടും കർത്താവു തന്റെ ആത്മാവിനെ അവനു വെളിപ്പെടുത്തി. എന്നാൽ അവൻ സ്വാർത്ഥലാഭത്തെ കൂടുതൽ വിലമതിച്ചു. യൂദാ നിത്യനാശത്തിലേക്കു നീങ്ങി. മററു ശിഷ്യന്മാർ പരാജയത്തിൽ കൂടെയെങ്കിലും മാനസാന്തരത്തിലേക്കു നടത്തപ്പെട്ടു. അവരുടെ അസൂയയ്ക്കും അഹങ്കാരത്തിനും സ്വാർത്ഥാഭിലാഷങ്ങൾക്കും കർത്താ

(ശേഷം 12-ാം പേജിൽ)

# വി ശ്വ ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവ് മാത്തൻതരകൻ)

### അപരാധിനി

XI

വെണ്മ തിരണ്ട നിലാവിനാൽ ഭൂതലം
കന്മഷമററു തെളിഞ്ഞകാലം
കാർമേഘജാലങ്ങളാകാശവീഥിയിൽ
കാളിമകൈവിട്ടു കണ്ടകാലം
താമരപ്പൊയ്കയിൽ സാരസസഞ്ചയം
കോമളകാന്തി ചൊരിഞ്ഞ കാലം
ഇമ്പമുദിപ്പിക്കും ചെമ്പകം തന്നിളം
കൊമ്പല്ലാം പുത്തനായ് പൂത്തകാലം
തേന്മാവിണങ്ങുന്ന തോപ്പുകളൊക്കയും
തേന്മഴത്തുള്ളികൾ പെയ്തകാലം
വല്ലികളോരോന്നുമോരോ മരങ്ങളെ
സല്ലീലം ചെന്നു പുണർന്നകാലം
മാനും മുയൽകളും പേടകളോടൊത്തു
മാൺപെഴും ലീലകളാർന്ന കാലം,
മാരൻെറ സാരഥിയെന്നപോലെങ്ങുമേ
മാരുതനോടിനടന്ന കാലം

ലോകകേദാരം വിതച്ച വിളവെട്ട-
ത്താകാശമാകും കളത്തിലാക്കി
വാരുണിയാകിന കാമിനിയോടൊത്തു
വാരിജനാഥൻ രമിച്ചനേരം
മുമ്പു നാം കണ്ടൊരാത്തയ്യലാൾ തന്നുടെ
മുമ്പിലനംഗനണഞ്ഞുകൂട।
സുന്ദരൻ, സൗരഭസാരം പരത്തീടും
സ്നേഹസംസിക്തസമ്മോഹനാംഗൻ
ചാരിത്ര്യരക്ഷണകർമ്മത്തിലൈക്യവും
ധീരയാമേതൊരു നാരിയേയും
വാണിയാം വീഞ്ഞിനാൽ നീരലർബാണനും
കാണിക്കപൂശ്ശാൻ കരുതിയന്നോൻ
പൊന്മയമേനിതൻ കാന്തി മറയാത്ത
പട്ടുവസ്ത്രങ്ങൾതൻ മോടിചേർന്നോൻ
തന്മദനാർത്തി ശമിപ്പിക്കുവാനുള്ളൊരു
നന്മരുന്നാക്കിയപ്പെണ്മണിയെ
കാലത്തിൻപ്രേരണയാകട്ടെ മന്മഥ
കാവ്യത്തിൻ മാധുരികൊണ്ടാകട്ടെ
എന്തുകൊണ്ടെങ്കിലുമാകട്ടെ സൗവർണ്ണ
കാന്തിചൊരിഞ്ഞങ്ങുയർന്നുനിന്നു

---

# ക്രിസ്തീയജീവിതത്തിൽ സ്വയത്യാഗത്തിൻെറ സ്ഥാനം.

സ്വയത്യാഗവും, കുരിശു വഹിപ്പ് ക്രിസ്തീയജീവിതത്തിൽ സാധാരണയാണ്. യേശുവിനെ പിൻതുടരുവാനാഗ്രഹിക്കുന്നവൻ സ്വയവും വിട്ടു അവൻെറ ക്രൂശു എടുക്കുകതന്നെ വേണം. സ്വയത്യാഗമെന്നുവച്ചാൽ ഒരു പ്രത്യേകതരത്തിലുള്ള വേഷം ധരിക്കുന്നതും, ചില സമയത്തെ ഭക്ഷണം വെടിയുന്നതും, ചില വസ്തുവകകൾ ദാനം ചെയ്യുന്നതും ആണെന്നു ക്രിസ്തു അർത്ഥമാക്കിയിട്ടില്ല. മേലുദ്ധരിച്ചിരിക്കുന്ന നല്ല കാര്യങ്ങൾ അതിൽത്തന്നെ പരിപൂർണ്ണങ്ങൾ അല്ല. അവ പരിപൂർണ്ണവും, ഉത്തമവുമാകണമെങ്കിൽ വ്യക്തിയുടെ അന്തരാത്മാവിൻെറ ആത്മാർത്ഥമായ ആഗ്രഹപ്രവാഹത്തിൽനിന്നും ഉത്ഭവിച്ചതായിരിക്കണം. ആദ്ധ്യാത്മികവും, ആന്തരികവുമായ ഈ നിലപാടിനാണു ക്രിസ്തു പ്രാമുഖ്യം കല്പിക്കുന്നതു്. സ്വയത്യാഗത്തിൻെറ അഭാവം പത്രോസിൽ കാണുകയാൽ കർത്താവു് അവനോടു "സാത്താനേ എന്നെ വിട്ടു പോ; നീ എനിക്കു ഇടർച്ചയാകുന്നു എന്നു കല്പിച്ചു! മനുഷ്യഹിതംവിട്ടു ദൈവഹിതം സ്വീകരിക്കുകയാണു സ്വയം ത്യജിച്ച മർത്യൻ ചെയ്യുന്നതു്. നിസ്വാർത്ഥമായ സ്നേഹംകൊണ്ടും, സഹനശക്തികൊണ്ടും മാത്രമേ ദൈവ രാജ്യസ്ഥാപനം സാദ്ധ്യമാകുകയുള്ളു. നാം കർത്താവിനെ സത്യമായി അനുകരിക്കണമെന്നാഗ്രഹിക്കുന്ന പക്ഷം പത്രോസിനെപ്പോലെ ഈ സത്യം ഗ്രഹിക്കേണ്ടിയിരിക്കുന്നു.

തങ്ങളിൽ ആരാണു വലിയവനെന്നുള്ള ശിഷ്യന്മാരുടെ വാദത്തിൻെറ ആരംഭം അവരിൽ ചിലർ വലിയവരായിരുന്നു എന്നു മററുള്ളവർ കരുതിയിരുന്നു എന്ന അടിസ്ഥാനത്തിലാണു്. സഭയിലെ കലഹങ്ങളുടെയും തുടസ്സം അധികാരാവകാശങ്ങളിലാണല്ലോ. ഒരു ശിശുവിനെ എടുത്തുകാണിച്ചപ്പോഴും, അവരുടെ കാലുകൾ കഴുകിയസമയത്തും യേശു ദൈവഹിതം ശിഷ്യന്മാർക്കു വെളിപ്പെടുത്തി. യഥാർത്ഥമായ വലിപ്പം സ്ഥിതിചെയ്യുന്നതു സ്വാർത്ഥരഹിതമായ സേവനത്തിൻെറയും, വിനയത്തിൻെറയും അളവിനെ ആസ്പദമാക്കിയാണു്. നാം പുരോഗതിയുടെ കോവണിടപ്പികളിൽകൂടി ഉയരുമ്പോൾ താഴ്മയിൽ കൂടുതലായി വളരണം. അഹങ്കാരവും സ്ഥാനമാനങ്ങൾക്കുവേണ്ടിയുള്ള മത്സരവും വിട്ടു ക്രിസ്തീയ വിനയത്തെ അശ്ലേഷിക്കുന്നതിനു സ്വയത്യാഗം നമ്മെ പ്രേരിപ്പിക്കുന്നു.

മനുഷ്യൻ പ്രതികാരം ചെയ്യുന്നതിനു ജന്മനാ വാസനയുള്ളവനാണു്. പ്രതികാരത്തെ വിട്ടെങ്കിൽ മാത്രമേ ക്രിസ്തുവിനെ നമുക്കു അനുധാവനം ചെയ്യുവാൻ കഴിയുകയുള്ളു. ക്രിസ്ത്യാനി ക്ഷമാവാരിധിയായിരിക്കണം. മനുഷ്യൻെറ വീക്ഷണഗതി വിട്ടു ദൈവത്തിൻെറ വീക്ഷണഗതി സ്വീകരിക്കുവാൻ കർത്താവു ശിഷ്യന്മാരോടു കല്പിച്ചു! ഇവിടെയാണു യഥാർത്ഥശിഷ്യത്വം നില കൊള്ളുന്നതു്. നമ്മുടെ വാക്കിലും, വിചാരത്തിലും, കർമ്മത്തിലും ദൈവം എപ്രകാരം അനുകൂലിക്കുന്നു എന്നു നാം ചിന്തിക്കുകയും അതു പ്രായോഗികജീവിതത്തിൽ കൊണ്ടുവരികയും വേണം. സ്വയത്തെ് ത്യജിച്ചു് കർത്താവിൻെറ ക്രൂശെടുത്തു അവനെപിൻതുടരുന്നവരാണു സരിശുദ്ധന്മാർ. തൻകാര്യരഹിതരായ പഭാപ്രവത്തകരെയും ഭരണാധികാരികളെയും ലഭിക്കുന്ന സഭയാണു സജീവമായ ക്രൈസ്തവസഭ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1 രാജാ. 17. 17—19.

ആ വിധവയുടെ പുത്രൻ എത്രനാൾ രോഗിയായി കിടന്നു എന്നു നാമറിയുന്നില്ല. ഒരുപക്ഷെ ദീർഘനാളുകൾ രോഗശയ്യാവലംബിയായി കിടന്നിരുന്ന പുത്രനു വേണ്ടിയുള്ള ശുശ്രൂഷയിൽ ക്ലേശിതയായ മാതാവിൻെറ വചനങ്ങളായിരിക്കാം 18-ാം വാക്യത്തിൽ നാം വായിക്കുന്നതു്. അവ പ്രവാചകനെ മുറിപ്പെടുത്തുന്ന വാക്കുകൾ തന്നെ ആയിരുന്നു. എങ്കിലും ആ ദൈവമനുഷ്യൻ ക്ഷമാപൂർവ്വം അവളുടെ വാക്കുകൾ ശ്രവിച്ചു. ദൈവത്തിനു തങ്ങളുടെ സർവ്വവും സമർപ്പിച്ചിരിക്കുന്നു എന്നൽഘോഷിച്ചും കൊണ്ടു നടക്കുന്ന എത്രയോ പേരാണു നിസ്സാര കാരണങ്ങളാൽ ഭവനത്തിലെ സമാധാനം ഭഞ്ജിക്കുകയും കലഹങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്യുന്നതു്. ആ മാതാവിൻെറ വാക്കുകളിൽ അവളുടെ ഹൃദയത്തിൽ മറഞ്ഞുകിടന്ന ഏതോ പാപസ്മരണയുടെ സൂചനയും കാണ്മാനുണ്ടു്. ഒരുപക്ഷേ ആ കാര്യം വിസ്മൃതിയിൽ വിലയിച്ചിരുന്നിരിക്കാം. എന്നിരുന്നാലും ഏലിയാവിൻെറ വിശുദ്ധ ജീവിതവും പുത്രൻെറ രോഗമൂർഛയും ആ പാപസ്മരണകളെ ബോധമണ്ഡലത്തിലേക്കുയർത്തിക്കൊണ്ടു വന്നുകാണും. അനുതപിച്ചു് ഏററുപറയാത്ത പാപം ഇന്നല്ലെങ്കിൽ നാളെ മനുഷ്യമനസ്സിനെ ഭാരപ്പെടുത്തുമെന്നുള്ളതിനു സംശയമില്ല.

ചൊവ്വാ. 17. 20—24.

പരിശുദ്ധാത്മാധിവാസത്താൽ പാവനമാക്കപ്പെട്ട ജീവിതമുള്ളവർ ഓരോ പ്രകാരത്തിൽ അന്യന്മാർക്കു ജീവദായകരായി അനുഭവപ്പെടാറുണ്ടു്. അന്യരിൽ പാപബോധം ഉണ്ടാക്കുന്നതോടുകൂടെത്തന്നെ ദിവ്യജീവൻ മററുള്ളവരിലേക്കു ഒഴുകുന്ന അരുവികളായി അവർ രൂപാന്തരപ്പെടും. ഏലിയാ ആ വിധവയുടെ പുത്രനെ എടുത്തു മാളികമുറിയിൽ കൊണ്ടുപോയി എന്തുചെയ്തു എന്നു കാണുക. മുട്ടിപ്പായുള്ള മദ്ധ്യസ്ഥപ്രാർത്ഥനയുടെ ഒരു സജീവരംഗമാണു നാമവിടെ കാണുന്നതു്. നമുക്കു പ്രിയപ്പെട്ട ആളുകൾക്കു വേണ്ടി എങ്കിലും മുട്ടിപ്പായി പ്രാർത്ഥിക്കുന്ന ഒരു പരിചയം നമുക്കുണ്ടോ? ഏലിയാവു മൂന്നു പ്രാവശ്യം കുട്ടിയുടെ മേൽ കവിണ്ണു കിടന്നു. നിരാശപ്പെടാതെ വീണ്ടും വീണ്ടും പ്രാർത്ഥിക്കുന്ന ഒരു രംഗമല്ലേ നാമവിടെ കാണുന്നതു്. അതിഥിയെ സൽക്കരിക്കുന്നതിൽ സ്വയം മറന്നു പ്രവർത്തിച്ച വിധവ എത്ര അത്ഭുതകരമായ വിധത്തിൽ അവസാനം അനുഗ്രഹീതയായി എന്നു കാണുക.

ബുധൻ 1 രാജാ. 18. 1—5.

ദൈവത്തെ ഭയമുള്ളവനെങ്കിലും രാജകൊട്ടാരത്തിൽ ആഹാസ് രാജാവിനെ പ്രീതിപ്പെടുത്തി രാജസേവനം നടത്തിക്കൊണ്ടിരുന്ന ഒരു ഗൃഹവിചാരകനായിരുന്നു ഓബദ്യാവു്. ഓബദ്യാവിനെപ്പോലെ ഇരുതോണിയിലും നില്ക്കുന്ന അനേകരെ സഭയിലും സഭയ്ക്കു പുറത്തും നമുക്കു കാണാം. ശരി ഏതെന്നു് അവർക്കറിയാം. അതു പ്രവർത്തിക്കുവാൻ രഹസ്യമായി അവർ ശ്രമിക്കുകയും ചെയ്യും. എങ്കിലും അവരുടെ യഥാർത്ഥ നിറം ഭവിഷ്യത്തുകളെപ്പററിയുള്ള ഭയം നിമിത്തം അവർ വെളിപ്പെടുത്തുകയില്ല. ഓബദ്യാവിനെപ്പോലെ ജീവിതം നയിക്കുവാൻ ശ്രമിക്കുന്നവർ ഒരു കാര്യം സ്മരിക്കണം. നാം ലോകത്തിൽ ജീവിക്കുന്നവരെങ്കിലും ലോകക്കാരാകരുതു്. ആവശ്യമെന്നു കണ്ടാൽ നമ്മുടെ യഥാർത്ഥനിറം വെളിപ്പെടുത്തുവാനും ഭവിഷ്യത്തുകളെ അഭിമുഖീകരിക്കുവാനും സന്നദ്ധരായിരിക്കണം. ലോകവുമായി ഒത്തിണങ്ങിപ്പോകുവാൻ ശ്രമിക്കുന്നവർ തന്മൂലം അറിഞ്ഞും അറിയാതെയും ഒത്തുതീർപ്പുകൾക്കു വിധേയരാകും. ആദ്യമാദ്യം നിസ്സാര കാര്യങ്ങളിലായിരിക്കുമെന്ന വ്യത്യാസമേ ഉള്ളു.

വ്യാഴം 1 രാജാ. 18. 6—14.

ഓബദ്യാവു് ഈസേബെലിൻെറ വാളിൽനിന്നു പ്രവാചകന്മാരെ രക്ഷിച്ചു. സംശയമില്ല. അതു തീർച്ചയായും ഒരു നന്മ പ്രവൃത്തി ആയിരുന്നു. എന്നാൽ ഏതാദൃശകൃത്യങ്ങൾ കൊണ്ടു മാത്രം ലോകത്തിനു പുരോഗമനം സാദ്ധ്യമല്ല. ഏലീയാ, യോഹന്നാൻ മാംദാനാ എന്നിവരെപ്പോലെ തിന്മയെ സുധീരം എതിർക്കുവാൻ കരുത്തുള്ളവരെയാണു ലോകത്തിനാവശ്യമുള്ളതു്. അതു ദൈവദത്തമായ ശക്തി പ്രാപിച്ചവർക്കേ സാധ്യമാവുകയുള്ളു. കേശാദിപാദം ദൈവത്തിൻെറ ഭൃത്യന്മാരായവർക്കേ ആ ശക്തി ലഭിക്കുകയും ചെയ്യുന്നുള്ളു. ഏലിയാ തൻെറ സാന്നിദ്ധ്യം രാജാവിനെ അറിയിക്കുവാൻ ഓബദ്യാവിനോടു് ആവശ്യപ്പെട്ടപ്പോൾ അതു കേവലം ഭ്രാന്തല്ലയോ എന്നു് അവൻ സന്ദേഹിച്ചു. ഏലിയാവിൻെറ ജീവനായി നോക്കിയിരുന്ന രാജാവിനു് അവനെത്തന്നെ വെളിപ്പെടുത്തുകയാണോ? എന്നാൽ ഏലിയാവിനെ സംബന്ധിച്ചിടത്തോളം ആഹാബിൻെറ കരബലത്തെക്കാൾ ദൈവത്തിൻെറ അദൃശ്യശക്തിയാൽ അവൻ കൂടുതലായി ആശ്രയിക്കുകയും വിശ്വസിക്കുകയും ചെയ്തിരുന്നു. അതുകൊണ്ടു ആഹാബിൻെറ ശത്രുത അവനു പരിഗണനാർഹമേ ആയിരുന്നില്ല.

വെള്ളി. 1 രാജാ. 18. 15—18.

ആഹാബ് രാജാവു് ഓബദ്യാവിനെ സഹിഷ്ണുതയോടെ സ്വീകരിച്ചു. ഓബദ്യാവു യാതൊരു കാരണവശാലും രാജപ്രീതിക്കു വിരുദ്ധമായ ഒരു നില പരസ്യമായി സ്വീകരിച്ചിരുന്നില്ലല്ലോ. എന്നാൽ ആഹാബ് ഏലിയായെ കണ്ടപ്പോഴേക്കും അവൻെറ ഭാവം പകർന്നു, "അർ ഇതു്? ഇസ്രായേലിനെ കഷ്ടപ്പെടുത്തുന്നവനോ?" എന്നു് ആരാഞ്ഞു. ആഹാബിനെപ്പോലുള്ളവരുടെ നിത്യശത്രുതയെ സമ്പാദിക്കുവാൻ കഴിയുന്നതു തന്നെ നമ്മുടെ സ്വഭാവശ്രേഷ്ഠതയ്ക്കു് ഒരു തെളിവായിരിക്കാം. മനുഷ്യൻ നിങ്ങളെക്കുറിച്ചു നന്മ സംസാരിക്കുമ്പോൾ പക്ഷേ നിങ്ങൾ ഓബദ്യാവു് ആകുകയല്ലയോ എന്നു ചിന്തിച്ചുനോക്കണം. ആഹാബ് രാജാക്കന്മാർ നിങ്ങളെ ദ്വേഷിക്കുകയും അവരെ ഉപദ്രവിക്കുന്നു എന്നു പരാതിപ്പെടുകയും ചെയ്യുമ്പോൾ നിങ്ങൾക്കു സന്തോഷിപ്പാൻ അവകാശമുണ്ടു്. യിസ്രായേൽ രാജാവായ ആഹാബും ദൈവഭൃത്യനായ ഏലിയായും മുഖാഭിമുഖരായി നിൽക്കുകയാണു്. എങ്കിലും രാജത്വവും ധീരതയും ആരുടെ മുഖത്തു കാണപ്പെടുന്നു എന്നും അതിനു കാരണം എന്താണെന്നും ആലോചിച്ചു നോക്കുക.

ശനി. 1 രാജാ. 18. 19—24.

ഏലിയാ പ്രവാചകൻ സാരേഫാത്തു വിട്ടു രാജസന്നിധിയിലേക്കു പോയപ്പോൾ അവൻ തൻെറ ഭാവി പരിപാടികളെക്കുറിച്ചു സൂക്ഷ്മമായ യാതൊരു അറിവും ഉണ്ടായിരുന്നെന്നു ചിന്തിപ്പാൻ മാർഗ്ഗമില്ല. സംഭവങ്ങളുടെ പുരോഗമനമനുസരിച്ചു ദൈവത്തിൻെറ ഇഷ്ടവും അവനു വെളിപ്പെട്ടു വന്നു എന്നു ചിന്തിക്കുന്നതാണു കുറെക്കൂടെ ശരിയായിരിക്കുന്നതു്. ദൈവതിരുനാമമഹത്വത്തെപ്പററിയുള്ള ചിന്താഭാരത്താൽ അവൻ പരവശനായിരുന്നു എന്നുള്ളതും നിശ്ചയമത്രേ. നമ്മുടെ ജോലി, നമ്മുടെ സമുദായം, ഇവയുടെ എല്ലാം പുരോഗമനത്തിൽ നാം കൗതുകമുള്ളവരാണു്. എന്നാൽ ആ കൗതുകം ദൈവേഷ്ടാനുസരണം നിറവേറണമെന്ന ആഗ്രഹത്തിൽ നിന്നു മുളച്ചു വളരു

# തിരുവചനമാഹാത്മ്യം

(കെ. ജി. ഗീവറുഗീസ്)

സമുദ്രജലത്തിൽ ഉപ്പുരസം കലർന്നിരിക്കുന്നതുപോലെയും സൌരഭ്യവാഹികളായ പുഷ്പങ്ങളുടെ പരിമളം ഉദ്യാനം മുഴുവൻ പരന്നിരിക്കുന്നതുപോലെയും തിരുവചനം മുഴുവൻ യേശുവിന്റെ നാമംകൊണ്ടു നിറഞ്ഞിരിക്കുന്നു. ഓരോ വചനവും ക്രിസ്തുവിനെ കാണിക്കുന്ന ചൂണ്ടുപലകകളും നിർദ്ദിഷ്ട സ്ഥാനത്തെത്തിക്കുന്ന വഴികാട്ടികളുമത്രെ. മനസ്സമാധാനമില്ലാതെ ലോകം വെമ്പൽ കൊള്ളുമ്പോൾ കഷ്ടതയുടെയും പട്ടിണിയുടെയും കാളിക്കത്തുന്ന കൊടും വെയിലിൽ എരിപൊരി കൊള്ളുമ്പോൾ നിരീശ്വരത്വമാകുന്ന ഉരുക്കുചക്രത്തിന്റെ പല്ലുകൾക്കിടയിൽ കയറി ഞെരുങ്ങുമ്പോൾ സന്തോഷവും സമാധാനവും കണ്ടെത്താവുന്ന സ്ഥലം പറഞ്ഞു തരുന്നതു് തിരുവചനംതന്നെ. "യഹോവയുടെ ന്യായപ്രമാണത്തെ രാപകൽ ധ്യാനിക്കുന്നവൻ ഭാഗ്യവാൻ" എന്നു സങ്കീർത്തനക്കാരൻ ഉൽബോധിപ്പിക്കുന്നു. പരിശുദ്ധന്മാരുടെ അനുഭവം നോക്കുമ്പോൾ തിരുവചനസുധ പാനം ചെയ്തിട്ടും അവർക്കു മതിവരുന്നില്ല എന്നു കാണാം. അതു് അവർക്കു് തേനിലും തേൻകട്ടയിലും മാധുര്യമുള്ളതും പൊന്നിനെക്കാളും തങ്കത്തെക്കാളും വിലയുള്ളതുമായിരുന്നു. പ്രയാസങ്ങളാകുന്ന കല്ലോലപരമ്പരകൾ അടിച്ചുകൂടി കയറിയടിച്ചുയർന്നുവരുമ്പോൾ മറുകരയ്ക്കു ചെന്നെത്താൻ തിരുവചനമാകുന്ന നൌക അവർക്കു് അഭയം നൽകിയിരുന്നു. അതിനാലത്രെ ഭക്തന്മാർ ഇതിനെ "രക്ഷാനഗരത്തിലേക്കുള്ള കപ്പൽ" എന്നു പേരു കൊടുത്തിരിക്കുന്നതു്. വേറെ ചില പരിശുദ്ധന്മാർ അടിത്തട്ടു മുഴുവൻ മുത്തുകളാകുന്ന മണൽത്തരികളിൽ വിരിച്ചിരിക്കുന്ന ആഴമേറിയ കടലിനോടു് ഉപമിച്ചിരിക്കുന്നു. അങ്ങനെയെങ്കിൽ ഇതിന്റെ ആഴം അളന്നു കുറിച്ചവരാരും ഇല്ലതന്നെ. രാപകൽ ഇടവിടാതെ ധ്യാനിച്ച ഭക്തന്മാർ ഇതിന്റെ ആഴവും വീതിയും ശരിയായി അറിഞ്ഞില്ലല്ലൊ. എന്നാത്തു ഖേദിച്ചതായി അവരുടെ എഴുത്തുകളിൽനിന്നു മനസ്സിലാക്കാം. എന്നാൽ കരയിൽ തപ്പിത്തടഞ്ഞുനോക്കുന്നവനും കുഴിയിൽ ഇറങ്ങി മുങ്ങുന്നവനും മുത്തുകൾ ലഭിക്കാതിരിക്കുന്നില്ല എന്നുള്ളതാണു് ഇതിന്റെ വിശേഷത. ആഴമേറിയ സ്ഥലത്തു വിലയേറിയ മുത്തുകൾ കാണും. സംശയമില്ല. അവരവർക്കു കിട്ടിയ മുത്തിനു അനുസരിച്ചത്രെ കടലിന്റെ വിവരവിമർശനം.

വിശുദ്ധ പത്രോസിന്റെ ലേഖനം 2. 2—ൽ കാണുംപോലെ ചിലർ രക്ഷയ്ക്കായി വളരുവാൻ മായമില്ലാത്ത പാൽ ആയി തിരുവചനം കുടിക്കുന്നു. "നിന്റെ തിരുവചനത്തെ ഞാൻ കണ്ടെത്തി ഭക്ഷിച്ചിരിക്കുന്നു" എന്നു് യറമിയാ ദീർഘദർശി അനുഭവത്തിൽ നിന്നു് വിളിച്ചുപറയുന്നു. എന്നാൽ ദൈവവചനം നശിച്ചുപോകുന്നവർക്കു ഭോഷത്വമാണു്. നമ്മുടെ ചില ഭവനങ്ങളിൽ സന്ധ്യാസമയത്തുള്ള തിരുവചന വായന വിട്ടു് റേഡിയോയിലെ ശൃംഗാരമസൃണമായ സംഗീതഭംഗീകൾ മുമ്പിൽ ശ്രദ്ധ ചെലുത്തുന്നതു് ഒന്നു കാണേണ്ടതാണു്. അതേസമയം ഹൈന്ദവ ഭവനങ്ങളിൽ ഭംഗിയുള്ള ഓട്ടുവിളക്കിൽ ദീപം കൊളുത്തി, വിടരാൻ ധൃതിപ്പെട്ടു കൂമ്പി നിൽക്കുന്ന താമരമൊട്ടിനൊപ്പം കൂപ്പുകൈകളുമായിരുന്നു് 'സന്ധ്യാനാമം' അഥവാ 'രാമനാമം' ജപിക്കുന്ന കാഴ്ച ഈ ലേഖകനെ കോൾമയിർ കൊള്ളിച്ചിട്ടുണ്ടു്. തേനിലും തേൻകട്ടയിലും മധുരമേറിയ തിരുവചനം എവിടെ? കാൽവറിയിലെ ത്യാഗവും സ്നേഹവും കാണിക്കുന്ന—ഉറപ്പും നിർണ്ണയവും കാണിക്കുന്ന—തങ്കവചനങ്ങൾ അടക്കപ്പെട്ടിരിക്കുന്നു കഷ്ടം!

ദിനരാത്രങ്ങൾ കടന്നു പോകുമ്പോൾ തിരുവചനമാകുന്ന കാരകിലിന്റെ പരിജ്ഞാനമാകുന്ന തളിരും വിശ്വാസമാകുന്ന വേരും ഒരുപോലെ തഴച്ചു വളരുന്നു. എതിർശക്തികളാകുന്ന കൊടുങ്കാറ്റിനോ വേനലിനോ അതിന്റെ നേരെ അവയുടെ ശക്തിയെ പ്രദർശിപ്പാൻ സാദ്ധ്യമല്ലതന്നെ. കടന്നു പോകുന്ന ഓരോ പ്രഭാതവും യേശുവിന്റെ മധുരമേറിയ കൃപകളുടെ പ്രഭാപൂരത്തെ വാരി വിതറുന്ന ഓരോരോ ഉദയങ്ങളാണു്.

തിരുവചനം അന്തരേന്ദ്രിയങ്ങളെ ശോധന ചെയ്യുന്നതിനു പുറമെ കാലിനു ദീപവും ഊടുവഴികൾക്കു പ്രകാശവുമാണു്. കൂടാതെ നിശയുടെ നിശബ്ദതയിൽ സ്വർഗ്ഗീയ അനുഭവങ്ങൾ നമുക്കു ദർശനമാകുകയും ചെയ്യും. നമ്മുടെ കർത്താവു യഹൂദന്മാരോടു് നിങ്ങൾ തിരുവെഴുത്തുകളെ ശോധന ചെയ്യുന്നു. അവയിൽ നിങ്ങൾക്കു നിത്യജീവൻ ഉണ്ടു് എന്നു നിരൂപിക്കുന്നു.

---

ന്നതാണോ? ഏലിയാവിനെ സംബന്ധിച്ചിടത്തോളം അവൻ ദൈവത്തിന്റെ ദാസനാണെന്നും ആ നിലയിൽ ദൈവേഷ്ടനിവ്വഹണമാണു് അവന്റെ കർത്തവ്യമെന്നും അവനറിയാമായിരുന്നു. ചതുരംഗപലകയിലെ കരുക്കൾ കളിക്കാരന്റെ ആലോചനയനുസരിച്ചു നീക്കപ്പെടുന്നു. അതിൽ കരുക്കൾക്കു യാതൊരു പ്രവർത്തനസ്വാതന്ത്ര്യവുമില്ല. അതാണു യഥാർത്ഥ ദൈവദാസന്റെ നിലയും. നമ്മിൽ ബഹുഭൂരിഭാഗം പേരും ദൈവത്തിന്റെ ജോലി നമ്മുടെ ഇഷ്ടപ്രകാരം നിവ്വഹിക്കുന്നതിലാണു താല്പര്യം പ്രകടിപ്പിക്കുന്നതു്.

ആരോഗ്യപംക്തി

# ഗാർഹിക ചികിൽസകൾ

## പൊള്ളൽ

ടിഞ്ച്വർ അയോഡിൻ പുരട്ടണം. സൂചിമുന തീയിൽ വച്ചു് പഴുപ്പിച്ചു് തണുപ്പിച്ചശേഷം പൊള്ളൽ കുത്തിപ്പൊട്ടിക്കണം. ചലമെല്ലാം കളഞ്ഞ ശേഷം അണുനാശം ചെയ്ത ഡ്റസ്സിങ്ങുകൊണ്ടു് പൊതിഞ്ഞുകൊള്ളണം.

## നയനത്തിൽ ഉണ്ടാവുന്ന മുറിവിന്

ഒരു കഷണം തുണി തണുത്ത ജലത്തിൽ പിഴിഞ്ഞു് കെട്ടുകയോ, ഐസ് ഇടവിട്ടു് ഒന്നുരണ്ടു മണിക്കൂർ വയ്ക്കുകയോ ചെയ്യണം അടുത്ത ദിവസം ഒരു തുണി തണുത്ത വെള്ളത്തിലും ചൂടുവെള്ളത്തിലും മാറി മാറി പിഴിഞ്ഞു, പ്രയോഗിക്കയും ചെയ്യണം. അതിനെ തുടർന്നു Cold Cream ഉപയോഗിച്ചു തിരുമ്മുന്നതും നല്ലതാകുന്നു.

## ചതവുകൾ

മുറിവു് ഏററതായ സ്ഥലം പൊക്കി വയ്ക്കണം. ഒരു കഷണം തുണി തണുത്ത വെള്ളത്തിൽ പിഴിഞ്ഞു് അല്പനേരം ചതവിന്മേൽ ഇടണം. ഇങ്ങനെ കൂടക്കൂടെ ചെയ്യണം. അഞ്ചോ ആറോ മണിക്കൂറുകൾക്കു ശേഷമോ, അടുത്ത ദിവസമോ തണുത്ത വെള്ളത്തിലും ചൂടുവെള്ളത്തിലും തുണി പിഴിഞ്ഞു് മാറി മാറി ഇടണം.

## തീപ്പൊള്ളൽ

തീപ്പൊള്ളൽ ഗുരുതരമല്ലെങ്കിൽ ബേക്കിങ്ങ് സോഡാ, സൽഫഡയസിൻ (2 1/2 %) ആയിൻറുമെൻറു, ബോറിക് ആസിഡ് (5 %) ആയിൻറുമെൻറു, വാസിലിൻ ഏതെങ്കിലുമൊന്നു തടവാം. കഠിനമായി പൊള്ളിയിട്ടുണ്ടെങ്കിൽ ഉടനെ ഡോക്ടറെ വരുത്തിക്കൊള്ളണം. പൊള്ളിയ സ്ഥലം അണുനാശനം ചെയ്ത തുണി (Sterile gauze) കൊണ്ടു പൊതിഞ്ഞു് അതിനെ കൂടക്കൂടെ ബേക്കിംഗ് സോഡാ സൊല്യൂഷൻകൊണ്ടു നനച്ചുകൊള്ളണം. ശരീരത്തിന്റെ ചൂടു നഷ്ടമാകാതെ സൂക്ഷിക്കുകയും ധാരാളം കുടിക്കാൻ കൊടുക്കുകയും ചെയ്യണം.

## ശൈത്യം

കൂടുതൽ തണുപ്പു ബാധിച്ചാൽ കുപ്പികളിൽ ചൂടുവെള്ളം നിറച്ചു ശരീരത്തോടു ചേർത്തുവച്ചും കമ്പിളി പുതപ്പിച്ചും ചൂടുവെള്ളം കുടിപ്പിച്ചും രോഗിയുടെ ശരീരത്തിനു ചൂടു ശരിയായി കൊടുക്കണം. ശരീരം നന്നായി വിയർത്തുകഴിഞ്ഞാൽ തണുത്ത വെള്ളംകൊണ്ടു സ്പഞ്ചു ചെയ്യുകയോ ചാരായം തടവുകയോ ചെയ്യണം. സൌകര്യമുണ്ടെങ്കിൽ ഡോക്ടറെക്കൊണ്ടു പരിശോധിപ്പിച്ചു് തണുപ്പിന്റെ കാരണവും കണ്ടുപിടിക്കണം.

## അപസ്മാരം

രോഗി പ്രായം തികഞ്ഞ ആളാണെങ്കിൽ ഡോക്ടറെ വരുത്തണം. കുട്ടിയാണെങ്കിൽ ചൂടുവെള്ളത്തിൽ കുളിപ്പിക്കുകയും ഒരു തുണി തണുത്ത വെള്ളത്തിൽ പിഴിഞ്ഞു് തലയിൽ ഇടുകയും ചെയ്യണം.

## ബോധക്ഷയം

ശരീരത്തേക്കാൾ തല താണു വരത്തക്കവിധത്തിൽ തല വയ്ക്കുകയോ രോഗിയെ ചരിച്ചു കിടത്തുകയോ ചെയ്യണം. മുറിയിൽ ധാരാളം ശുദ്ധവായു സഞ്ചരിക്കാൻ ഇട നൽകുന്നതു കൂടാതെ കുടിക്കാൻ വെള്ളവും കൊടുക്കണം. തണുത്ത വെള്ളം മുഖത്തു തളിച്ചാൽ ചിലപ്പോൾ ബോധം വരുന്നതായിരിക്കും. അരോമാററിക് സ്പിരിററ്സ് ആഫ് അമോണിയാ (Aromatic (Spirits of ammonia) മൂക്കിനടുത്തു പിടിച്ചാലും ബോധം വരുന്നതായിരിക്കും.

(കേരളദീപം.)

---

എന്നു കല്പിക്കുന്നു, ന്യായപ്രമാണത്തിൽ നിത്യജീവൻ സ്ഥിതി ചെയ്യുന്നു എന്നു കരുതിയിരുന്നു എങ്കിൽ പൊരുളായ ക്രിസ്തുസഭയും തിരുവചനം നിത്യജീവമൊഴികളാണെന്നു് സംശയമെന്യേ വിശ്വസിക്കേണ്ടതത്യാവശ്യമാണ്. യഹൂദസഭയുടെ ബലിസമയത്തു് പുരോഹിതൻ ന്യായപ്രമാണവാക്യങ്ങൾ ആരാധകരു ചൊല്ലിക്കൊടുത്തിരുന്നു. ഇന്നു് വി. കുർബാനയിൽ, അലങ്കരിച്ച മേശയിൽ കത്തിച്ച മെഴുകുതിരികൾ വച്ചു് അടക്കത്തോടും വണക്കത്തോടും ഭയത്തോടും ചെവി കൊടുത്തു ദൈവത്തിന്റെ ജീവനുള്ള വചനങ്ങളെ ശ്രദ്ധിക്കണമെന്നുള്ള ഉൽബോധനത്തിന്റെ മുമ്പിൽ കർത്തൃപ്രതിനിധിയായിരിക്കുന്ന പട്ടക്കാരൻ വായിക്കുന്ന ഭാഗം നമ്മുടെ കർത്താവു് നമ്മോടു് അരുളിച്ചെയ്യുന്നതുപോലെയാണല്ലൊ നാം ശ്രദ്ധിക്കുന്നതു്. എന്നാൽ 'വചനം കേൾക്കമാത്രം ചെയ്തുകൊണ്ടു് തങ്ങളെത്തന്നെ ചതിക്കാതെ അതിനെ ചെയ്യുന്നവരും ആയിരിപ്പിൻ' എന്നു് വി. യാക്കോബു ശ്ലീഹാ നമ്മെ പ്രബോധിപ്പിക്കുന്നു. തിരുവചനമാകുന്ന കണ്ണാടിയിൽക്കൂടി നോക്കുമ്പോൾ നമ്മുടെ കുറവുകൾ തെളിഞ്ഞു നില്ക്കുന്നതു കാണാം. പൊന്നിനേക്കാളും തങ്കത്തേക്കാളും വിലയുള്ള തിരുവചനമാകുന്ന നിർമ്മല കണ്ണാടിയിൽ നമ്മുടെ കണ്ണുകൾ സർവ പ്രഭാത സായാഹ്നത്തിലെങ്കിലും പതിഞ്ഞിരുന്നെങ്കിൽ എത്ര നന്നായിരുന്നു.

Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

## ബൈബിൾ സൊസൈററി.

ബൈബിൾ സൊസൈററിയുടെ തന്നാണ്ടത്തെ വാർഷികം ലണ്ടനിൽ നടന്നുകൊണ്ടിരിക്കുന്നു. റിപ്പോർട്ടുവർത്തിൽ ആകെ 5500 000 കോപ്പികൾ അച്ചടിച്ചു വിതരണം നടത്തപ്പെട്ടു. കൂടാതെ 200-ൽപരം വിവിധ ഭാഷകളിൽ ബൈബിൾ വിവർത്തനം ചെയ്യുകയുണ്ടായി. കൊറിയായിൽ 9 0 0 ,005, ഇൻഡ്യോചൈനയിൽ 100,000 കോപ്പികൾ വീതം വിതരണം ചെയ്തു. പൂർവ്വജർമ്മനിയിൽനിന്നും ബർലിനിൽ എത്തിയിരിക്കുന്ന അഭയാർത്ഥികൾക്കായി 20000 ജർമ്മൻ വേദപുസ്തകങ്ങൾ ചെലവഴിച്ചു. വേദപുസ്തകസമൂഹത്തിന്റെ 150-ാം വാർഷികം അടുത്തവർഷം കൊണ്ടാടുന്നതിനു ഊർജ്ജിതമായ പ്രവർത്തനങ്ങൾ ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു. അതോടനുബന്ധിച്ചു നടത്തപ്പെടുന്ന പ്രദർശനങ്ങൾ സമൂഹത്തിന്റെ വേലയെപ്പററിയും ബൈബിൾ സാമൂഹ്യജീവിതത്തിൽ വരുത്തിയിട്ടുള്ള വിസ്മയാവഹമായ വ്യതിയാനങ്ങളെപ്പററിയും പ്രതിപാദിക്കുന്ന വിവിധ പ്രദർശനത്തിൽ ഉണ്ടായിരിക്കും. ബ്രിട്ടനിലെ രാഷ്ട്രീയജീവിതത്തിൽ ബൈബിളിനുള്ള സ്ഥാനം വീണ്ടെടുക്കുന്നതിനു വേദപുസ്തകവാർഷിക ആഘോഷിക്കുന്നതായിരിക്കും. വേദപുസ്തകപാനത്തിനും പ്രചാരണത്തിനും വിഭിന്ന സഭകളിലെ ആളുകൾ ഒരുമനപ്പെട്ടു വരുന്നുണ്ട്. ബൈബിൾ ഫെലോഷിപ്പിന്റെ അംഗത്വം വർദ്ധിക്കുന്നതു പ്രോൽസാഹജനകമാണ്.

സങ്കീർത്തനങ്ങളും സദൃശ്യവാക്യങ്ങളും ഇയ്യോബിന്റെ പുസ്തകവും ഗാനങ്ങളായി രചിച്ചു ചേർത്തിട്ടുള്ള „യരുശലേം ബൈബിൾ" തയ്യാറായിവരുന്നു.

## ഇടവകസന്ദർശനം.

സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ ആഭിമുഖ്യത്തിൽ ചെങ്ങന്നൂർ ചെറിയപള്ളി ഇടവകയിൽ പാരീഷ്ടൂർ നടത്തപ്പെട്ടു. സ്ളീബാദാസന്മാരായ മെ. കെ. ജി. ഗീവറുഗീസ്, തോമസ് വറുഗീസ്, പി. വി. സാമുവൽ എന്നിവർ ഭവനസന്ദർശനങ്ങളും പ്രസംഗയോഗങ്ങളും നടത്തി. ഇടവകയ്ക്കു ഈ സന്ദർശനംമൂലം ഒരു ഉണർവ്വ് ഉണ്ടായിട്ടുണ്ട്.

## സ്ലീബായുടെ ദാസന്മാർ

### 29-ാം വാർഷികോത്സവം ഓണക്കൂർ

ഈ മിഷ്യനറിസമൂഹത്തിന്റെ 29-ാം വാർഷികോത്സവം പിറവത്തിനടുത്ത ഓണക്കൂർ പള്ളിയിൽവച്ചു 1953 സെപ്തംബർ 14 (ചിങ്ങം 29)-ാം തീയതി സ്ളീബാപ്പെരുന്നാളായ തിങ്കളാഴ്ച ഉച്ചയ്ക്കു കിഴക്കിന്റെ കാതോലിക്കാ പാത്രിയർക്കീസ് മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടുന്നതാണ്. സമൂഹം ദൈവകൃപയാൽ ഇതുവരെ 19450 പുറജാതിക്കാരെ സഭയിലേക്കു ചേർത്തിട്ടുണ്ട്. മാർഔഗേൻ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു, മിഷ്യനറി ബിഷപ്പ് മൂക്കഞ്ചേരിൽ മാർ പത്രോസ് ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു, വാളനടിതോമ്മസ് കത്തനാർ, ഫാദർ കെ. ഡേവിഡ് ബി. ഏ. ബി. ഡി. മാസ്റ്റർ ഓഫ് സേക്രഡ് തിയോളജി, എം. വി. ജോർജ്ജ് ശെമ്മാശൻ എം. ഏ. ബി. ഡി. ഇംഗ്ലണ്ടിൽനിന്നു തിരിച്ചെത്തുന്ന ഡോക്ടർ ചാക്കോജോർജ്ജ് എൽ.എം.എസ്. എൽ.ആർ.സി.പി.എസ്, സി.ഐ. നൈനാൻ ബി.ഏ.എൽ.ടി, ആനിത്തോട്ടം മക്കോസ് എം.ഏ. എൽ.എൽ.ഡി. എന്നിവർ പ്രസംഗിക്കുന്നതും സ്തോത്ര വഴിപാട് എടുക്കുന്നതും, ഒരു വമ്പിച്ച ഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണ്. തലേദിവസം കാലത്തു 11 മണിക്കു സുവിശേഷകന്മാർക്കും സഹകരണമെമ്പർമാർക്കും മാത്രം ധ്യാനവും ഉച്ചതിരിഞ്ഞു കാര്യാലോചനായോഗവുംനടത്തും. എല്ലാവരേയും ക്ഷണിച്ചിരിക്കുന്നു.

കർമ്മേൽദയറാ, മുളന്തുരുത്തി.
തോണ്ടുപറമ്പിൽ പീലിപ്പോസ്
കത്തനാർ.
സെക്രട്ടറി.

## വാർഷികസമ്മേളനം.

കോട്ടയം മാർ ഏലിയാ ചാപ്പൽ സൺഡേസ്കൂൾ, യുവജനസമാജം, മർത്തമറിയംവനിതാസമാജം എന്നിവയുടെ സംയുക്ത വാർഷിക സമ്മേളനം ഈ മാസം 7-ാംനു- ഞായറാഴ്ച പകൽ 1 മണിക്ക് നി. വ. ദി. ശ്രീ മാത്യൂസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ നടത്തപ്പെടുന്നതാണ്. തദവസരത്തിൽ, സൺഡേസ്കൂളിന്റെ ആരംഭകാലംമുതൽ ഹെഡ്മാസ്റ്റർ, പ്രിൻസിപ്പൽ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ച തിരുമേനിക്ക് സൺഡേസ്കൂൾ പൂർവ്വവിദ്യാർത്ഥികളുടെയും അദ്ധ്യാപകന്മാരുടെയും വകയായി ഒരു പാരിതോഷികം നൽകപ്പെടുന്നതാണ്. വാർഷികസമ്മേളനത്തിൽ റവ. എം. വി. ജോർജ്ജ്ശെമ്മാശൻ, മിസ്സ്. പി. ബ്രൂക്ക്സ്മിത്ത്. എം. ഏ. മി. കെ. സി ചാക്കോ B.S.C. എന്നിവർ പ്രസംഗിക്കുന്നതായിരിക്കും.

## ആരോഗ്യനില തൃപ്തികരം

കോട്ടയം കാതോലിക്കേററ് അരമനയിൽ വിശ്രമിക്കുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെയും, മാർ. തേവോദോസിയോസ് മെത്രാപ്പോലീത്താതിരുമനസ്സിലെയും ആരോഗ്യസ്ഥിതി തൃപ്തികരമായി പുരോഗമിക്കുന്നു. പരിപൂർണ്ണ സുഖപ്രാപ്തിലഭിക്കുന്നതുവരെ അഭിവന്ദ്യ തിരുമേനിമാർ അരമനിൽ തന്നെയായിരിക്കും താമസം

---

(7—ാം പേജിൽനിന്നു തുടർച്ച)

വിനോടുള്ള ഐക്യത്തിൽ ഒരു വ്യതിയാനം സംഭവിച്ചു. അതു നമുക്കും വലിയൊരു പാഠമാണ്. സ്വാർത്ഥം എത്ര തന്നെ നമ്മെ തെററായ മാർഗ്ഗങ്ങളിലേക്കു വലിച്ചിഴച്ചു കൊണ്ടുപോയാലും കർത്താവിന്റെ ആത്മാവിനും ശിക്ഷണത്തിനും നാം വിധേയരായിരുന്നാൽ നമ്മുടെ സ്വഭാവവും ജീവിതവും നേർവഴിയിലേക്കു നയിക്കപ്പെടും. നമ്മുടെ സ്വാർത്ഥത്തെക്കാൾ ശക്തിയേറിയതാണു കർത്താവിന്റെ മസ്സഹം. നാം അതിനു കീഴ്പ്പെട്ടിരുന്നാൽ മാത്രം മതി.

Printed & Published by N. M. Abraham B. A. at the Malayala Manorama Press, Kottayam